# മലങ്കരസഭ

പുസ്തകം 3 | 1949 സെപ്തമ്പർ * ചിങ്ങം 1125 | ലക്കം 11



കോട്ടയം പഴയസിമ്മനാരി ചാപ്പലിന്റെ മദ്ബഹാസ്ഥകം

# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നതു്.

പുസ്തകം 3 | 1949 സെപ്തമ്പർ * ചിങ്ങം 1125 | ലക്കം 11


## ആത്മനിക്ഷേപം M.C.K.

### 10. ദിവ്യകോവണിയും വിശുദ്ധ കുർബാനയും.

യഹോവ ഈ സ്ഥലത്തുണ്ടു്: സത്യം. ഞാനോ അതു് അറിഞ്ഞില്ല. ഈ സ്ഥലം എത്ര ഭയങ്കരം! ഇതു ദൈവത്തിന്റെ ആലയമല്ലാതെ മറെറാന്നുമല്ല; ഇതു സ്വർഗ്ഗത്തിന്റെ വാതിലുതന്നെ—ആദ്യപുസ്തകം 28:16-17.

"നിന്നിൽ ഭൂമിയിലെ സകല വംശങ്ങളും അനുഗ്രഹിക്കപ്പെടും", എന്ന വാഗ്ദത്തം പ്രാപിച്ച അബ്രഹാമിന്റെ പുത്രനായ ഇസഹാക്കിന്റെ ദ്വിതീയപുത്രനായ യാക്കോബു് മൂത്ത സഹോദരനായ ഏശാവിന്റെ അവകാശമായ ആ വാഗ്ദത്തത്തെ പിതാവിൽനിന്നു കൗശലപൂർവ്വം കരസ്ഥമാക്കി. തന്മൂലം അദ്ദേഹം ഏശാവിന്റെ രോഷത്തിനു പാത്രവാനായിത്തീന്നു. സ്വഭവനത്തിലെ വാസം അപകടമായി പരിണമിച്ചേക്കാമെന്നു് അദ്ദേഹത്തിനും മാതാപിതാക്കന്മാക്കും ശങ്ക തുടങ്ങി. മാതുലഭവനത്തിലേക്കു മാറിത്താമസിക്കുകയായിരിക്കും നല്ലതെന്നു മാതാപിതാക്കന്മാർ അദ്ദേഹത്തെ ഉപദേശിച്ചു. തദനുസരണം യാക്കോബ് ബേർശേബായിൽനിന്നു ഹാറാനിലേക്കു പുറപ്പെട്ടു. മാതാവിനെയും പിതാവിനെയും പിരിഞ്ഞു്, സ്വഭവനം വിട്ടു്, സ്വഭവനത്തിൽനിന്നും അദ്ദേഹം ഏകനായി പുറപ്പെട്ടു. അദ്ദേഹം പ്രയോഗിച്ച കൗശലത്തിന്റെ പ്രായശ്ചിത്തമെന്നോണം എന്തുമാത്രം മനോവ്യഥ അനുഭവിക്കുവാൻ അദ്ദേഹത്തിനു് ഇടയായി എന്നു് ഊഹിക്കുക. ഒരു പരദേശിയും പ്രവാസിയുമെന്നപ്രകാരം അദ്ദേഹം യാത്രചെയ്തു ലൂസ് എന്നു പേരുള്ള ഒരു സ്ഥലത്തെത്തി. സൂര്യൻ അസ്തമിച്ചു. നേരം സന്ധ്യയായി. അന്ധകാരം വ്യാപിച്ചു. യാത്ര തുടരുക അസാദ്ധ്യമായി. മനോഭാരവും യാത്രാധ്വാനവുംമൂലം അദ്ദേഹം വളരെ ക്ഷീണിച്ചുമിരുന്നു. അവിടെ നിലത്തു കിടന്നു രാത്രി കഴിക്കാമെന്നു് അദ്ദേഹം തീരുമാനിച്ചു. അദ്ദേഹം ആ സ്ഥലത്തെ കല്ലുകളിൽ ഒന്നെടുത്തു തലയണയായി വച്ചു് അവിടെ കിടന്നു. യാക്കോബിന്റെ ആ ഏകാന്തത എത്രയോ ഭയങ്കരമായിരുന്നു! ദൈവം അദ്ദേഹത്തെ ഉപേക്ഷിച്ചുവോ? ആ വലിയ വാഗ്ദാനത്തിന്റെ അവകാശിയായിത്തീന്നവൻ ഉപേക്ഷിക്കപ്പെടുമോ?

ലൂസ് എന്ന ആ വിജനസ്ഥലത്തു് അദ്ദേഹം മനോഭാരത്തോടെ കിടന്നു. ഒടുവിൽ ക്ഷീണിച്ചു് ഉറങ്ങി. ആ നിദ്രയിൽ ദൈവം കരുണയോടെ അദ്ദേഹത്തിനു് ഒരു സ്വപ്നദർശനം നൽകി. അതാ ഒരു കോവണി: ഭൂമി മുതൽ സ്വർഗ്ഗംവരെയുള്ള ഒരു കോവണി. ദൈവത്തിന്റെ ദൂതന്മാരായ മാലാകമാർ അതിൽക്കൂടി കയറുകയും ഇറങ്ങുകയും ചെയ്യുന്നു. അതിന്മീതെ മുകളിൽ യഹോവാ നിന്നു അദ്ദേഹത്തോടു് അരുളിച്ചെയ്യുന്നു. "ഞാൻ നിന്റെ പിതാവായ അബ്രഹാമിന്റെ ദൈവവും ഇസഹാക്കിന്റെ ദൈവവുമായ യഹോവ ആകുന്നു. നീ കിടക്കുന്ന ഭൂമി ഞാൻ നിനക്കും നിന്റെ സന്തതിക്കും

തരും. നിന്റെ സന്തതി ഭൂമിയിലെ പൊടിപോലെ ആകും. നീ പടിഞ്ഞാറോട്ടും കിഴക്കോട്ടും വടക്കോട്ടും തെക്കോട്ടും പരക്കും. നീ മുഖാന്തരവും നിന്റെ സന്തതി മുഖാന്തരവും ഭൂമിയിലെ സകല വംശങ്ങളും അനുഗ്രഹിക്കപ്പെടും. ഇതാ, ഞാൻ നിന്നോടുകൂടെയുണ്ട്. നീ പോകുന്നേടത്തൊക്കെയും നിന്നെ കാത്ത് ഈ രാജ്യത്തേക്കു നിന്നെ മടക്കിവരുത്തും. ഞാൻ നിന്നെ കൈവിടാതെ നിന്നോട് അരുളിച്ചെയ്തതു നിവർത്തിക്കും." ആ ദിവ്യദർശനം കാണുകയും ആ സ്വർഗ്ഗീയ അരുളപ്പാട് കേൾക്കുകയും ചെയ്തശേഷം അദ്ദേഹം ഉണർന്നു. അദ്ദേഹത്തിന്റെ മനോഭാരം നീങ്ങി: ദിവ്യസമാധാനം അദ്ദേഹത്തിന് അനുഭവമായി. അദ്ദേഹം സന്തുഷ്ടചിത്തനായി സ്വയം പറഞ്ഞു. "യഹോവ ഈ സ്ഥലത്തുണ്ട്, സത്യം. ഞാൻ അതു അറിഞ്ഞില്ലല്ലോ. ഈ സ്ഥലം എത്ര ഭയങ്കരം. ഇതു ദൈവത്തിന്റെ ആലയമല്ലാതെ മറ്റൊന്നുമല്ല ഇതു സ്വർഗ്ഗത്തിന്റെ വാതിലു തന്നെ." പ്രഭാതമായപ്പോൾ അദ്ദേഹം എഴുന്നേറ്റു. തലയണയായിവച്ചിരുന്ന കല്ല് അദ്ദേഹം തൂണായി നിർത്തി, അതിന്മേൽ എണ്ണ ഒഴിച്ചു. അദ്ദേഹം ദൈവത്തെ സ്തുതിച്ചുകൊണ്ട് ആ സ്ഥലത്തിനു ബേഥേൽ എന്നു പേരിട്ടു. യാക്കോബ് ഒരു നേർച്ചയും നേർന്നു. "യഹോവെ, നീ എന്നോടുകൂടെ ഇരിക്കുകയും ഞാൻ പോകുന്ന ഈ യാത്രയിൽ എന്നെ കാക്കുകയും എനിക്കു ഭക്ഷിപ്പാൻ ആഹാരവും ധരിപ്പാൻ വസ്ത്രവും തരികയും എന്നെ എന്റെ അപ്പന്റെ വീട്ടിലേക്കു സൗഖ്യത്തോടെ മടക്കിവരുത്തുകയും ചെയ്യുമെങ്കിൽ നീ എനിക്കു ദൈവമായിരിക്കും. ഞാൻ തൂണായി നിർത്തിയ ഈ കല്ല് ദൈവത്തിന്റെ ആലയവുമായിരിക്കും. നീ എനിക്കു തരുന്ന സകലത്തിലും ഞാൻ നിനക്കു ദശാംശം തരും."

വായനക്കാരാ, പ്രശാന്തമായി ചിന്തിക്കുക. നമ്മൾ യാക്കോബിനു സദൃശ്യരല്ലയോ? യാക്കോബ് ആ അവസരത്തിൽ ഒരു പരദേശിയും പ്രവാസിയും ആയിരുന്നു. നമ്മളും ഈ ലോകത്തിൽ പരദേശികളും പ്രവാസികളും അല്ലയോ. യാക്കോബ് അദ്ദേഹത്തിന്റെ പ്രവാസത്തിൽ ദൈവത്തെ ദർശിച്ച് ആശ്വാസം സംപ്രാപിച്ചു. നമ്മുടെ ഈ പ്രവാസകാലത്തും ദൈവത്തെ ദർശിക്കുന്നതിനുള്ള അവസരം—അല്ല അവസരങ്ങൾ—നമുക്കു നൽകപ്പെട്ടിട്ടില്ലയോ? നമ്മുടെ വിശുദ്ധ ദൈവാലയങ്ങൾ—ഓർത്തുനോക്കിയാൽ—യാക്കോബു ദർശനംകണ്ട ബേഥേലിനു തുല്യമല്ലയോ? അവിടെ സന്നിധിബോധത്തോടെ നിന്നു ഭക്തിപൂർവ്വം വിശുദ്ധ ആരാധനയിൽ സംബന്ധിച്ചാൽ നമുക്കും ബോധ്യമാകയില്ലയോ—"ദൈവം ഈ സ്ഥലത്തുണ്ട്, സത്യം. ഈ സ്ഥലം എത്ര ഭയങ്കരം. ഇതു ദൈവത്തിന്റെ ആലയമല്ലാതെ മറ്റൊന്നുമല്ല. ഇതു സ്വർഗ്ഗത്തിന്റെ വാതിൽതന്നെ." പള്ളിയെ സംബന്ധിച്ചുള്ള ദൈവികവാഗ്ദാനവും എത്ര ശ്രേഷ്ഠമാണ്! ശലോമോൻരാജാവു യരുശലേം ദൈവാലയം പണിതു പ്രതിഷ്ഠാപ്രാർത്ഥന നടത്തിയപ്പോൾ നൽകപ്പെട്ട സ്വർഗ്ഗീയ വാഗ്ദാനം എന്തായിരുന്നു? "എന്റെ കണ്ണും ഹൃദയവും എല്ലായ്പോഴും അവിടെ ഇരിക്കും. അവിടെ കഴിക്കപ്പെടുന്ന പ്രാർത്ഥനകൾക്കു എന്റെ കണ്ണുകൾ തുറന്നും എന്റെ ചെവികൾ ശ്രദ്ധിച്ചും ഇരിക്കും." യരുശലേംദൈവാലയത്തെക്കുറിച്ചുണ്ടായ ആ വാഗ്ദാനം സത്യവിശ്വാസികളുടെ ഏതൊരു ദൈവാലയത്തെക്കുറിച്ചും യഥാർത്ഥമല്ലയോ? ആ സത്യം നമ്മിൽ ദൃഢമൂലമായാൽ അതു് ഒരു വലിയ ആത്മനിക്ഷേപമായിരിക്കും. വി: ആരാധനയിൽ ക്രമമായി സംബന്ധിക്കുവാൻ അതു നമുക്കു പ്രചോദനം നൽകും. കർത്താവിന്റെ ഭവനത്തിലേക്കു പോകാം എന്നവർ എന്നോടു പറഞ്ഞപ്പോൾ ഞാൻ സന്തോഷിച്ചു എന്നു് എഴുതപ്പെട്ടിരിക്കുന്നപ്രകാരം ദൈവാലയത്തിലേക്കുള്ള യാത്ര നമുക്കും ആനന്ദപ്രദമായിരിക്കും.

നമ്മുടെ പള്ളി യാക്കോബിന്റെ ബേഥേലിനു തുല്യമാകുന്നു. തുടർന്നു ചിന്തിക്കുക. നമ്മുടെ ആരാധന അദ്ദേഹം കണ്ട ദർശനത്തിനും തുല്യമല്ലയോ? ലൂസിനെ ബേഥേലാക്കിയതു് ആ ദർശനമായിരുന്നപ്രകാരം തന്നെ പള്ളിയെ ദൈവാലയമാക്കുന്നതു നമ്മുടെ വിശുദ്ധ ആരാധന ആകുന്നു. പ്രവാസിയായിരുന്ന യാക്കോബിനെ ആ ദർശനം ആശ്വസിപ്പിച്ചുവല്ലോ. പ്രവാസികളായ നാം അപ്രകാരംതന്നെ ആ

ദിവ്യ ആരാധനയിൽ ദൈവത്തെ ദർശിച്ചും അവിടുത്തെ ദിവ്യദൂതു ശ്രവിച്ചും ആശ്വാസം പ്രാപിക്കണം. ആ ദിവ്യ കോവണി സ്വർഗ്ഗത്തെയും ഭൂമിയെയും, ദൈവത്തെയും യാക്കോബിനെയും യോജിപ്പിച്ചിരുന്നപ്രകാരം വിശുദ്ധ കുർബാന സ്വർഗ്ഗത്തെയും ഭൂമിയെയും, ദൈവത്തെയും നമ്മെയും യോജിപ്പിക്കുന്നു. ആകയാൽ നമ്മുടെ വിശുദ്ധ കുർബാന ആ വിശുദ്ധ കോവണിക്കു സദൃശ്യമത്രെ. ദൈവത്തിന്റെ ദൂതന്മാർ ആ കോവണിയിൽക്കൂടി കയറുകയും ഇറങ്ങുകയും ചെയ്തുകൊണ്ടിരുന്നല്ലൊ. വിശുദ്ധ കുർബാനയിലും ആ ഗമനാഗമനം ഉണ്ടു്. പുരോഹിതൻ എന്താണു് വിശുദ്ധ കുർബാനസമയത്തു വിളിച്ചുപറയുന്നതു്? "ഈ നാഴികയിൽ നാമെല്ലാവരുടെയും ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും പിതാവായ ദൈവത്തിന്റെ വലത്തുഭാഗത്തു മ്ശിഹാ ഇരിക്കുന്നിടമായ മേലുള്ള ഉയരങ്ങളിൽ ആയിരിക്കണം....ഭയഭക്തിയോടെ കർത്താവിനെ നമുക്കു സ്തോത്രം ചെയ്യാം.....മാലാകമാരും പ്രധാന മാലാകമാരും റീശൻമവാസന്മാരും ശുൽത്തോനേന്മാരും മൗത്തുബന്മാരും മോറാവാസേന്മാരും ഹൈലന്മാരും കൂരൂബന്മാരും സ്രോപ്പന്മാരും (ആയ ഒമ്പതു വൃന്ദം ദൂതന്മാരും) സ്തുതിക്കുന്നവനെ ഞങ്ങളും മഹത്വപ്പെടുത്തുന്നു." വിശ്വാസികൾ ഏററുചൊല്ലുന്നു: "ആകാശവും ഭൂമിയും തന്റെ മഹത്വംകൊണ്ടു നിറഞ്ഞിരിക്കുന്ന ബലവാനായ ദൈവം തമ്പുരാൻ പരിശുദ്ധൻ പരിശുദ്ധൻ പരിശുദ്ധൻ: ഉയരങ്ങളിൽ ഊശാന കർത്താവിന്റെ നാമത്തിൽ വന്നവനും വരുവാനിരിക്കുന്നവനുമായവൻ വാഴ്ത്തപ്പെട്ടവനാകുന്നു. ഉയരങ്ങളിൽ സ്തുതി." ഹാ! യാക്കോബിന്റെ ദർശനത്തിനു തുല്യമല്ലയോ നമ്മുടെ ദിവ്യ ആരാധന? ഏശയ്യാ പ്രവാചകനുണ്ടായ ദർശനവും ഈ സന്ദർഭത്തിൽ സ്മരിക്കപ്പെടാം. "ഉസിയാരാജാവു മരിച്ച ആണ്ടിൽ കർത്താവു് ഉയർന്നും പൊങ്ങിയുമുള്ള സിംഹാസനത്തിൽ ഇരിക്കുന്നതു ഞാൻ കണ്ടു. അവന്റെ വസ്ത്രത്തിന്റെ വിളുമ്പുകൾ മന്ദിരത്തെ നിറച്ചിരുന്നു. സ്രോപ്പമാലാകമാർ അവനു ചുററും നിന്നു. ഓരോരുത്തനു് ആറാറു ചിറകുകൾ ഉണ്ടായിരുന്നു. രണ്ടുകൊണ്ടു് അവർ മുഖംമൂടി: രണ്ടുകൊണ്ടു കാൽ മൂടി: രണ്ടുകൊണ്ടു പറന്നു. ഒരുത്തനോടൊരുത്തൻ സൈന്യങ്ങളുടെ യഹോവ പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ, സർവ്വഭൂമിയും അവന്റെ മഹത്വംകൊണ്ടു നിറഞ്ഞിരിക്കുന്നു എന്നു് ആർത്തട്ടഹസിച്ചു പറഞ്ഞു." ആ ദിവ്യദർശനവും വിശുദ്ധ കുർബാനയെ സൂചിപ്പിച്ചിരുന്നു. ആകയാൽ നമ്മൾ ചൊല്ലുന്നു: "അഗ്നിമയന്മാരാരെ നോക്കുകിൽ വിറച്ചീടുന്നു—അവനെ മേശയിലപ്പംവീഞ്ഞായി നീ കാണുന്നു."

നമ്മുടെ പൗരത്വം സ്വർഗ്ഗത്തിൽ ആകുന്നു. ആകയാൽ നമ്മൾ ഇവിടെ ഭൂമിയിൽ പരദേശികൾ ആകുന്നു. നമ്മുടെ താൽക്കാലികമായ ഈ പരദേശവാസകാലത്തു്, ദുഃഖങ്ങളും ദുരിതങ്ങളും നെടുവീർപ്പുകളും നിറഞ്ഞിരിക്കുന്ന ഈ പ്രവാസയാത്രയിൽ, നമുക്കു സമാധാനവും സ്വസ്ഥതയും നൽകുന്നതിനു കഴിവുള്ളവൻ "എന്റെ സമാധാനം ഞാൻ നിങ്ങൾക്കു തരുന്നു", എന്നരുളിയ യേശുമ്ശിഹാ മാത്രമാണു്. ആ മ്ശിഹായെ നമ്മുടെ ഉൾക്കണ്ണുകളാൽ നാം കാണണം. അതിനുള്ള പല മാർഗ്ഗങ്ങളിൽ സർവ്വപ്രധാനമായതു വിശുദ്ധ കുർബാന ആകുന്നു. കണ്ടാലും ലോകാവസാനത്തോളം ഞാൻ നിങ്ങളോടുകൂടെയുണ്ടു് എന്ന വാഗ്ദാനനിവൃത്തി ഞാൻ വരുവോളം ഇപ്രകാരം നിങ്ങൾ ചെയ്‌വിൻ എന്നരുളി സ്ഥാപിച്ച ആ വിശുദ്ധ കൂദാശവഴി നാം അനുഭവമാക്കണം. എന്റെ ശരീരം ഭക്ഷിക്കുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവൻ എന്നിലും ഞാൻ അവനിലും വസിക്കും എന്നു മ്ശിഹാതമ്പുരാൻ കല്പിച്ചിട്ടുണ്ടല്ലോ. വിശുദ്ധ കുർബാന ഭക്തിപൂർവ്വം കാണുന്നതിനാൽ യാക്കോബിന്റെ ദർശനവും, ആദരപൂർവ്വം അതിൽ സംബന്ധിച്ചു് ഉൾക്കൊള്ളുന്നതിനാൽ ഏശയ്യായുടെ ദർശനവും നമുക്കു് അനുഭവമാക്കാവുന്നതാണു്. ഫലമെന്തായിരിക്കും? യഹോവയുടെ പ്രസാദം അത്രെ. യഹോവയുടെ പ്രസാദം മാത്രമാകുന്നുവല്ലൊ വിശ്വാസികളുടെ സാക്ഷാൽ ബലം. തന്മൂലം "അവൻ സകല ദോഷത്തിൽനിന്നും നിന്നെ കാത്തുകൊള്ളും. അവൻ നിന്റെ ആത്മാവിനെ കാത്തുകൊള്ളും.അവൻ നിന്റെ ഗമനത്തെയും ആഗ

# പത്രാധിപക്കുറിപ്പുകൾ

## 1125

ഒരു നവവത്സരം സമാഗതമായിരിക്കുന്നു. ഒരു സത്യവിശ്വാസിക്കു പുതുവർഷം ആത്മീയപുനരുദ്ധാരണത്തിനുള്ള ഒരു സുവർണ്ണഘട്ടമാണു്. ഒരു മലങ്കര സുറിയാനിക്കാരൻ പുറകോട്ടു നോക്കുമ്പോൾ നിരവധി താഴ്ചവീഴ്ചകളാണവനെ തുറിച്ചുനോക്കുന്നതു്. സഭയിൽ സമാധാനം കൈവന്നിട്ടില്ല. ശക്തിയുള്ള ഇതരസഭക്കാർ സഭയെ [illegible] സംഘടിതപ്രവർത്തനങ്ങൾ സഭയിൽ [illegible]ക്കുന്നില്ല. പരസ്പരവിശ്വാസവും ഐകമത്യവും ദുർല്ലഭമായിട്ടു മാത്രമെ കാണപ്പെടുന്നുള്ളു. ഇതിനൊരു ഭാവിതന്നെയുണ്ടോയെന്നു് അതിന്റെ ആത്മമിത്രങ്ങൾപോലും സംശയിക്കുന്നു.

എന്നാൽ നിരാശയുടെ മട്ടുതന്നെ കുടിച്ച വിശുദ്ധ പൌലൂസ് ഫിലിപ്പിയാക്കാർക്കെഴുതിയ ലേഖനത്തിൽ നമ്മെ ഉൽബോധിപ്പിക്കുന്നതു്, “പുറകിലുള്ളതിനെ മറന്നു്, മുമ്പിലുള്ള ലാക്കിനെ മാത്രം നോക്കി അവിശ്രാന്തം ഓടുക” എന്നത്രെ. ചരിത്രപ്രസിദ്ധമായ ഒലിമ്പിക്കുമത്സരങ്ങൾ കണ്ടു പരിചയിച്ചിട്ടുള്ള വി: പൌലൂസ് അതിൽനിന്നാണു് ഈ അലങ്കാരം എടുത്തിട്ടുള്ളതു്. ഒലിമ്പിക്കു കളികളിലെ മത്സരഓട്ടം അഞ്ഞൂറോ ആയിരമോ വാരയല്ല. അതിദീർഘവും അനേക ദിവസങ്ങൾ നിലനില്ക്കുന്നതും അനവധി പ്രതിബന്ധങ്ങളെ തരണംചെയ്യേണ്ടതുമത്രെ. മത്സരക്കാരനു ഘോരവിപത്തുകളെയാണു് അഭിമുഖീകരിക്കേണ്ടിവരുന്നതു്. ജീവനെത്തന്നെയും ചിലപ്പോൾ ബലികഴിക്കേണ്ടിവരുന്നു. എന്നാൽ പരീക്ഷണഘട്ടങ്ങളിൽ ഭഗ്നാശയനായാൽ അഭികാമ്യമായ സമ്മാനത്തിനവൻ അർഹനാകയില്ല. എന്തുതന്നെ നേരിട്ടാലും മുമ്പോട്ടു പോകയെന്നുള്ളതു് ഒലിമ്പിക്കിലെ സ്ഥിരപ്രതിഷ്ഠമായ ഒരാദർശമാണു്.

അതിനെയാണു വി: പൌലൂസും വിശ്വാസികളുടെ പോരാട്ടത്തിൽ അവരുടെ മാർഗ്ഗദർശമായി അവരോധിക്കുന്നതു്. നശിച്ചുപോകുന്ന ഭൗമികനേട്ടങ്ങൾക്കുവേണ്ടി ഒരുവൻ ഈ ദ്രുശയത്നങ്ങളും ത്യാഗങ്ങളും ഉത്സാഹപൂർവം അനുഷ്ഠിക്കുന്നുവെങ്കിൽ അനശ്വരമായ സ്വർഗ്ഗീയനേട്ടങ്ങൾക്കുവേണ്ടി എത്രയധികം സ്ഥിരനിശ്ചയമുള്ളവനായി കാണപ്പെടേണ്ടതാണു്. രാജ്യങ്ങളോ, ശക്തികളോ, മരണമോ, പാതാളമോ അവനെ അവന്റെ മഹാ യജ്ഞത്തിൽനിന്നു പിന്തിരിപ്പിക്കുടാത്തതാകുന്നു. പുറകിലുള്ള അപജയങ്ങളെയെല്ലാം മറന്നു മുമ്പിലുള്ള ലാക്കിനെ മാത്രം നോക്കി നാം കുതിച്ചു മുമ്പോട്ടു പോകണം. ഒരു പുതുവർഷത്തിൽ ഈ ചിന്തയാണു് ഒരു വിശ്വാസിയുടെ എല്ലാ ജീവിതരംഗങ്ങളെയും ഭരിക്കേണ്ടതു്.

---

മനത്തെയും കാത്തുകൊള്ളും.” മാത്രമല്ല, “എന്റെ ശരീരം ഭക്ഷിക്കുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവനു നിത്യജീവൻ ഉണ്ടു്: അവസാനദിവസത്തിൽ ഞാൻ അവനെ ഉയിർപ്പിക്കും.” ഇപ്പോൾ കണ്ണാടിയിൽക്കൂടെയെന്ന പ്രകാരം നാം കാണുന്നു: അപ്പോൾ മുഖാമുഖമായി കാണും. വിശുദ്ധ കുർബാനമൂലം ഇഹത്തിൽ ആരംഭിക്കുന്ന സംസർഗ്ഗം ആ ദിവ്യകോവണി എന്നപ്രകാരം പരത്തിലേക്കു നമ്മെ ഉയർത്തും: ആ സംസർഗ്ഗം അവിടെ തുടർന്നു പൂർണ്ണത പ്രാപിക്കുകയും ചെയ്യും. അതല്ലൊ വിശ്വാസികളുടെ ശാശ്വത സൗഭാഗ്യം.

ആകയാൽ ദൈവത്തിന്റെ ആലയത്തിൽ പ്രവേശിച്ചു വിശുദ്ധ കുർബാന കാണുമ്പോൾ യാക്കോബു പറഞ്ഞ വചനം ഓർത്തുകൊൾക. “യഹോവ ഈ സ്ഥലത്തുണ്ടു്, സത്യം. ഈ സ്ഥലം എത്ര ഭയങ്കരം! ഇതു ദൈവത്തിന്റെ ആലയമല്ലാതെ മറ്റൊന്നുമല്ല. ഇതു സ്വർഗ്ഗത്തിന്റെ വാതിൽതന്നെ.” “ഞാൻ അതു് അറിഞ്ഞില്ലല്ലോ” എന്നു ക്ലേശിക്കുവാൻ ഇടയാകാതെ സൂക്ഷിച്ചുകൊൾക.

# സഭയിൽ സ്ത്രീകൾക്കുള്ള സ്ഥാനം.

കഴിഞ്ഞ രണ്ടു ലോകമഹായുദ്ധങ്ങൾ സ്ത്രീകളുടെ പ്രവർത്തനപരിധിയെ വളരെ വിപുലമാക്കിയിട്ടുണ്ടു്. സ്ത്രീ പുരുഷനേയും തോല്പിക്കുമാറു് ഏകാകിനിയായി വിമാനമാർഗ്ഗം ലോകത്തെ വലയംചെയ്തിട്ടുണ്ടു്. രാജ്യസംരക്ഷണത്തിനവർ ചെയ്തിട്ടുള്ള സേവനം നിസ്തുല്യമാണു്. ബ്രിട്ടീഷ് ക്യാബിനററിൽതന്നെ ഇപ്പോൾ സ്ത്രീ മെമ്പറന്മാരുണ്ടു്. അവരേപ്പെട്ടാരത പണികൾ അധികമുണ്ടെന്നു തോന്നുന്നില്ല. അതുകൊണ്ടു ക്രിസ്തീയസേവനത്തിലും [illegible]ണ്ട ഭാഗഭാഗിത്വം അവർക്കു നൽകണമെന്നുള്ള ബോദ്ധ്യം എല്ലാ ക്രിസ്തീയ വകുപ്പുകാരുടെ ഇടയിലും ശക്തിയായി കടന്നുകൂടിയിട്ടുണ്ടു്. തൽഫലമായിട്ടാണു ഹോങ്കോങ്ങിലെ ആംഗ്ലേയ ബിഷോപ്പ് ഒരു സ്ത്രീക്കു പട്ടംകൊടുത്തതു്. യൂറോപ്പിലെ വിവിധസഭകൾ സ്ത്രീകളെ പൗരോഹിത്യകൃത്യത്തിലേക്കാനയിച്ചിട്ടുണ്ടു്. കഴിഞ്ഞ ആംസ്റ്റർഡാംസമ്മേളനം സഭാസേവനത്തിൽ സ്ത്രീകൾക്കു കൂടുതൽ സ്ഥാനം കൊടുക്കണമെന്നു് അസന്നിഗ്ദ്ധമായ ഭാഷയിൽ പ്രസ്താവിച്ചിട്ടുണ്ടു്. എന്നാൽ ആംഗ്ലേയസഭ സ്ത്രീകൾ ദേവാലയശുശ്രൂഷകൾ നടത്തുന്നതിനോ, ദേവാലയങ്ങളിൽ പ്രസംഗിക്കുന്നതിനോ, ഔദ്യോഗികമായി അനുവദിച്ചിട്ടില്ല. അതുകൊണ്ടാണു് ഹോങ്കോങ്ങിലെ പുരോഹിതയെ ആ സ്ഥാനത്തുനിന്നു നീക്കംചെയ്തതു്. എങ്കിലും സ്ത്രീകളുടെ സഭാസേവനസാദ്ധ്യതകളെപ്പററി അന്വേഷിച്ചു റിപ്പോർട്ടു സമർപ്പിക്കാൻ കാൻററർബറി ആർച്ചുബിഷോപ്പ് ഒരു കമ്മീഷനെ നിശ്ചയിച്ചിരുന്നു. ആ കമ്മീഷൻ ഇപ്പോൾ റിപ്പോർട്ടു സമർപ്പിച്ചിരിക്കുന്നു. എന്നാൽ റിപ്പോർട്ടു ഐകകണ്ഠ്യേന അല്ലാത്തതുകൊണ്ടു മേൽനടപടി അസാദ്ധ്യമായിത്തീർന്നിരിക്കയാണു്. സഭയുടെ പൂർവീകപാരമ്പര്യത്തിൽനിന്നും വ്യതിചലിച്ചു സ്ത്രീകൾ പള്ളികളിൽ പ്രസംഗിക്കാനും ശുശ്രൂഷനടത്താനും പാടില്ലെന്നു ശക്തിയായി വാദിച്ചതു് ഇപ്പോഴത്തെ എക്സിറററർ ബിഷപ്പായ ഡാക്ടർ മോർട്ടിമർ ആണു്.

സ്ത്രീകളുടെ സഭയിലെ നിലയെപ്പററി വേദപുസ്തകാഭിപ്രായത്തിൽ ഐകരൂപ്യമില്ലായെന്നു ചിലർ അഭിപ്രായപ്പെടുന്നു. ഗലാത്യലേഖനത്തിൽ പറഞ്ഞിരിക്കുന്നതു്, "ക്രിസ്തുവിൽ പുരുഷനെന്നും സ്ത്രീയെന്നുമില്ല." എന്നാൽ ഒന്നാമത്തെ കോരിന്ത്യലേഖനം "സ്ത്രീ സഭയിൽ മിണ്ടാതിരിക്കണം" എന്നുമത്രെ. ഈ രണ്ടു വാക്യങ്ങളെപ്പററിയും ഒരു വിമർശകൻ പറയുന്നതു്, ആദ്യത്തേതു് ദേശകാലങ്ങൾക്കതീതവും ദീർഘവ്യാപകത്വമുള്ളതുമാണെന്നും രണ്ടാമത്തേതു കോരിന്തിനെ മാത്രം ബാധിക്കുന്നതാണെന്നുമാണു്. അവരവർക്കു് അവരവരുടെ ഇഷ്ടാനുസരണം വ്യാഖ്യാനങ്ങൾ കൊടുക്കാവുന്നതാണല്ലൊ.

എന്നാൽ ക്രിസ്തു സ്ത്രീകൾക്കു് അപ്പോസ്തോലസ്ഥാനം കൊടുക്കയോ [illegible] കൊടുക്കുകയോ ചെയ്തില്ലെന്നുള്ള വസ്തുത നാം ഓർത്തിരിക്കണം. എഴുപതു് അറിയിപ്പുകാരുടെ കൂട്ടത്തിൽപോലും ഒരു സ്ത്രീ ഉണ്ടായിരുന്നില്ല. അതുകൊണ്ടു സ്ത്രീ പുരുഷനേക്കാൾ താണപടിയിലെന്നു മാനിക്കേണ്ടതില്ല. തുല്യരായ സ്ത്രീയ്ക്കും പുരുഷനും പ്രത്യേക കൃത്യങ്ങൾ അവരവരുടെ സ്ഥാനങ്ങളിൽ നിർവഹിക്കേണ്ടതുണ്ടു് എന്നു മാത്രമെ ഉള്ളു. ദൈവം അവരെ ആണും പെണ്ണുമായി സൃഷ്ടിച്ചു എന്നാണല്ലോ ആദ്യപുസ്തകത്തിൽ വായിക്കുന്നതു് സ്ത്രീയ്ക്കും പുരുഷനും പ്രത്യേക കർമ്മങ്ങൾ അനുഷ്ഠിക്കാനില്ലെങ്കിൽ അവരെ ഇങ്ങനെ സൃഷ്ടിക്കേണ്ട ആവശ്യമില്ല. എന്നാൽ ദൈവം വേർതിരിച്ചതിനെ ആധുനികലോകം ഒന്നാക്കാൻ നോക്കുകയാണു്. അതിന്റെ ഫലം ഇന്നു ലോകം നല്ലതുപോലെ അനുഭവിക്കുന്നുമുണ്ടു്. പാശ്ചാത്യലോകത്തിലെ മികച്ച ചിന്തകർ പാശ്ചാത്യലോകം ദ്രുതഗതിയിൽ ശിഥിലീഭവിക്കുന്നുവെന്നും അതു കുടുംബത്തിന്റെ അധഃപതനംകൊണ്ടുണ്ടായിട്ടുള്ളതാണെന്നും കുടുംബത്തിന്റെ വീഴ്ചയ്ക്കുള്ള പ്രധാന കാരണം സ്ത്രീകൾ കുടുംബഭരണവും ഗർഭധാരണവും വിട്ടു തൊഴിൽശാലകളിൽ വേലചെയ്യാനും രാജ്യഭരണത്തിനും പോയതാണെന്നും മുക്തകണ്ഠം അട്ടഹസിക്കുന്നു. എന്നാൽ ഇവരുടെ ശബ്ദം വനരോദനംപോലെ മാത്രമെ ഇന്നും ഇരിക്കുന്നുള്ളു.

തൊട്ടിൽ ആട്ടുന്ന കൈയ് രാജ്യം ഭരിക്കുന്നുവെന്നുള്ളതു് അർത്ഥസംപൂർണ്ണമാണു്. സ്ത്രീകളാണു രാജ്യം ഭരിക്കുന്ന മികച്ച രാജാക്കന്മാരെയും മന്ത്രിമാരെയും ലോകത്തിനു പ്രദാനം ചെയ്യേണ്ടതു്. സഭയെ ഭരിക്കുന്ന പാപ്പാമാരും പാത്രിയർക്കീസന്മാരും അവരുടെ കൈപ്പണിയാണു്. ഈ കൃത്യം അവർ ഉപേക്ഷിച്ചിട്ടു മേശകളെ ശുശ്രൂഷിക്കുന്നതിൽ ഉത്സുകരായാൽ അവരുടെ മനഃസ്ഥിതി എത്രയോ താണുപോയിരിക്കണം

ദൈവത്തിന്റെ കണ്ണുകളിൽ രണ്ടും തുല്യമാണു്. അതുകൊണ്ടല്ലേ ദൈവപുത്രൻ ഒരു സ്ത്രീയിൽ അവതരിക്കയും അവളുടെ ശിക്ഷണത്തിൽ വളരുകയും അവളെ ഒരു പുരുഷനും നൽകാത്ത പദവി നൽകി തന്നോടുകൂടെ സ്വർഗ്ഗത്തിലേക്കെടുത്തു തന്റെ വലത്തുഭാഗത്തു് ഇരുത്തുകയും ചെയ്തതു്. ഇതു പുരുഷന്മാരെ അസൂയാലുക്കളാക്കുന്നതാണു്. സ്ത്രീകൾ സ്ഥാനങ്ങളെപ്പറ്റി ആവേശംകൊള്ളേണ്ട ആവശ്യമില്ല. സഭയിലും രാജ്യത്തും അവർക്കു ദൈവനിയോഗപ്രകാരം വേലചെയ്വാനുള്ള വിവിധ തുറകളുണ്ടു്. അവിടെ അവർ പ്രവർത്തിച്ചാൽ അവർക്കും ലോകത്തിനും നല്ലതാണു്. അല്ലാതെ തന്നെത്താൻ മറന്നു പട്ടത്വത്തിനും മേല്പട്ടത്വത്തിനും അവർ പോയാൽ അവർ ചെയ്യേണ്ട കടമ ചെയ്യാതെ പോകയും അതു ലോകത്തിനു നാശഹേതുകമായി ഭവിക്കയും ചെയ്യും.

## ലണ്ടനിലെ മിഷ്യൻപ്രവർത്തനം

ലണ്ടൻ ഒരു ക്രിസ്തീയ പട്ടണമായിട്ടാണു സാധാരണ വിചാരിച്ചുപോരാറുള്ളതു്. അവിടെ നിരവധി ദേവാലയങ്ങളുണ്ടു്. അവിടെനിന്നു മിഷ്യനറിമാർ ലോകത്തിന്റെ നാനാഭാഗങ്ങളിലും പോയി പ്രവർത്തനം നടത്തുന്നുണ്ടു്. "ലണ്ടൻ മിഷ്യൻ" എന്നുള്ള പേരോടുകൂടെ ഒരു മിഷ്യനറിസമൂഹം തിരുവിതാംകൂറിൽ തന്നെ വേലചെയ്യുന്നുണ്ടു്. എന്നാൽ ലണ്ടൻ ഇന്നും ഒരു പുറജാതി പട്ടണമായിട്ടേ സ്ഥിതിചെയ്യുന്നുള്ളു. അതിനെ അന്ധകാരമയമായ ആഫ്രിക്കയോടും ഇൻഡ്യയോടും കണക്കാക്കാമെന്നത്രെ ഒരാൾ പറയുന്നതു്. അവിടെയുള്ള ആളുകളിൽ 5-ൽ 2 മാത്രമെ ദേവാലയത്തിൽ പോകുന്നവരുള്ളു. ക്രിസ്തുവിന്റെയോ അപ്പോസ്തോലന്മാരുടെയോ പേരു കേൾക്കാത്തവർ പോലുമുണ്ടു്. ഒരു ദേവാലയമോ, വേദപുസ്തകമോ കണ്ടാൽ തിരിച്ചറിവാൻ പാടില്ലാത്തവരും ചുരുക്കമല്ല.

ഈ ദുരവസ്ഥയ്ക്കു് ഒരു പോംവഴിയായിട്ടാണു മഹാശയനായ ബിഷപ്പ് വാണ്ടു് ഒരു സജീവ മിഷ്യൻ പ്രവർത്തനത്തിനുള്ള വഴി തെളിച്ചതു്. മിഷ്യൻ ഒരു മാസത്തേക്കാണു നീണ്ടുനിന്നതു്. ഇതിനുള്ള സജ്ജീകരണങ്ങൾ ഒരാണ്ടിനു മുമ്പുതന്നെ ആരംഭിച്ചതാണു്. ലണ്ടൻ ഇടവകയെ 120 ഭാഗങ്ങളായി തിരിച്ചു. ഓരോന്നിലും മൂന്നു നാലു പള്ളി ഇടവകകൾ ഉൾപ്പെടും. മിഷ്യനറിമാർ വെളിയിൽനിന്നും വന്നവരാണു്. സ്ഥലവാസികളുടെ പൂർണ്ണസഹകരണത്തോടുകൂടെയാണവർ പ്രവർത്തിച്ചതു്. ഇടവകയിലെ ഓരോ വീടും മിഷ്യനറിമാർ സന്ദർശിച്ചു സഭയോടു വിശ്വസ്തരായിരിക്കാമെന്നുള്ള പ്രതിജ്ഞാപത്രങ്ങൾ ഒപ്പിട്ടു വാങ്ങി. ആദ്യം ഒരാഴ്ചത്തേക്കു് ഇടവകപള്ളികളിൽ ശുശ്രൂഷകളും പ്രസംഗങ്ങളും നടന്നുകൊണ്ടിരുന്നു. രണ്ടാമത്തെ ആഴ്ച മൂന്നു പ്രധാന കേന്ദ്രങ്ങളിൽ പ്രത്യേകം തെരഞ്ഞെടുത്ത മിഷ്യനറിമാർ ലോകത്തെ സ്പർശിക്കുന്ന ജീവൽപ്രശ്നങ്ങളെ അടിസ്ഥാനപ്പെടുത്തി പ്രസംഗങ്ങൾ നടത്തി. മിഷ്യന്റെ പ്രവർത്തനത്തെപ്പറ്റി പ്രതിപാദിക്കുന്ന "കാണുക" എന്നുള്ള പത്രം എല്ലാവർക്കും വിതരണംചെയ്തു ശ്രേഷ്ഠജീവിതത്തിലേക്കു് ആഹ്വാനം ചെയ്യുന്ന ബിഷോപ്പിന്റെ ഒപ്പിട്ട ഓരോ എഴുത്തും ഓരോരുത്തർക്കു കൊടുത്തു. ഈദൃശ വേലകൾ കൊണ്ടു വലിയ ഒരു നവജീവനാണു ലണ്ടനിൽ ഉല്പാദിപ്പിച്ചിരിക്കുന്നതു്. ഈ ജോലി അടുത്ത ഇടവകകളിലേക്കും വ്യാപിക്കും. ഇംഗ്ലണ്ടിന്റെ മാനസാന്തരത്തിനു മുഖാന്തിരമായി ഈ ജോലി പരിണമിക്കുന്നതാണു്. ഇതുപോലെയുള്ള മിഷ്യൻപ്രവർത്തനങ്ങൾ ഇതരസഭകളിലും ആരംഭിക്കുന്നതു് ഉപയോഗപ്രദമാണു്.

# മലങ്കരസഭാവിശ്വാസം

അഥവാ

## ഞാനും മി. കെ. എൻ. ദാനിയേലും തമ്മിൽ നടത്തിയ എഴുത്തുകുത്തുകൾ—ഉപക്രമം.

(ചിത്രമെഴുത്ത് കെ. എം. വർഗ്ഗീസ്)

V

### ഡാക്ടർ ബുക്കാനാൻെറ ബാഹ്യഭാവനകൾ.

1. ഇംഗ്ലീഷുകാരുടെ വരവോടുകൂടി ഇന്ത്യയിൽ അവിടവിടെ പ്രചരിച്ചുതുടങ്ങീട്ടുള്ളതായ ലോച്ചർച്ച് സഭയുടെ നേരെ ഇന്ത്യയിലെ റോമൻകത്തോലിക്കസഭ ആരംഭിച്ചിട്ടുള്ളതായ ശക്തിയേറിയ എതിർപ്പുകളെ ഒററയ്ക്കു് അഭിമുഖീകരിച്ചു വിജയം കൈവരിക്കുന്നതിനു് ആംഗ്ലിക്കൻസഭയ്ക്കുള്ള അശക്തതയെ ദൂരീകരിക്കുന്നതിലേക്കു സുറിയാനിസഭയുമായിട്ടുള്ള ഒരു സൗഹാർദ്ദബന്ധം ആംഗ്ലേയസഭയ്ക്കു രക്ഷാദായകമായ ഒന്നായിരിക്കും.

2. പ്രാചീനമായ മലങ്കര സുറിയാനിസഭയുടെ പൗരാണികത്വത്തോടുള്ള ഈ ഒരു ചേർച്ച, വിദൂരപൂർവദേശങ്ങളിൽ ഇംഗ്ലീഷുമിഷ്യണറിമാർ നടത്തിപ്പോരുന്ന സുവിശേഷപ്രയത്നങ്ങൾക്കു സാഫല്യം സിദ്ധിക്കുന്നതിനു് ആവശ്യമായ സ്വാധീനശക്തി യഥാകാലം ചെലുത്തുവാൻ സഹായകരമായ ഒന്നായിരിക്കും.

### ഡാക്ടർ ബുക്കാനാൻ സുറിയാനിസഭയ്ക്കു നൽകുന്ന ഉറപ്പുകൾ.

1. സുറിയാനിസഭയെ യാതൊരു വിധത്തിലും മലിനപ്പെടുത്താതെ ആംഗ്ലിക്കൻസഭ അതിനെ സൂക്ഷിച്ചു രക്ഷിക്കുന്നതായിരിക്കും. എന്തെന്നാൽ ഹൈന്ദവരാജ്യമായ ഇന്ത്യയിൽ പറജാതിക്കാരുടെ ഇടയിലുള്ള ക്രിസ്തുവിൻെറ മണവാട്ടിയാണു സുറിയാനിസഭ. അതിൻെറ പുരാതനത്വവും വ്യക്തിത്വവും നൈർമ്മല്യവും എക്കാലവും സുരക്ഷിതമായിരിക്കും.

2 സുറിയാനിസഭയുടെ ശക്തിയെ വർദ്ധിപ്പിക്കുന്നതിനായി ആംഗ്ലിക്കൻസഭയാൽ അഭിഷേകം ചെയ്യപ്പെട്ടിട്ടുള്ള ഇംഗ്ലീഷുമിഷ്യണറിമാർ സുറിയാനിക്കാരുടെ പള്ളികളിൽ പ്രസംഗിക്കുന്നതിനു സുറിയാനിസഭ അനുവദിക്കുന്നതോടൊപ്പം മലങ്കരസുറിയാനിസഭാദ്ധ്യക്ഷനാൽ വാഴിക്കപ്പെടുന്ന സുറിയാനിപ്പട്ടക്കാർക്കു് ഇംഗ്ലീഷുകാരുടെ വകയായി ഇന്ത്യയിലുള്ള ആംഗ്ലിക്കൻപള്ളികളിൽ പ്രസംഗിക്കുന്നതിനും അവകാശമുണ്ടായിരിക്കുന്നതാണു്.

3. ഇന്ത്യാരാജ്യത്തിൻെറ ഭാവിനന്മയ്ക്കുള്ള ഒരു ആയുധമായി പ്രയോജനപ്പെടുത്തത്തക്കവണ്ണം സുറിയാനിസഭയുടെ ശക്തിയെ പുനർജ്ജീവിപ്പിച്ചുകൊള്ളാം.

സുറിയാനിസഭയുടെ വിശ്വാസാചാരസാഹിത്യത്തെയും നൈർമ്മല്യത്തെയും ലേശവും ബാധിക്കാത്തതായ ഒരു ക്രിസ്തീയ സൗഹാർദ്ദബന്ധം എന്നതിൽ കവിഞ്ഞു ബുക്കാനാൻെറ അഭിലാഷങ്ങൾക്കു് ഈ ഘട്ടത്തിൽ മറെറാരു അർത്ഥം കല്പിക്കേണ്ടതില്ലെന്നു മെത്രാപ്പോലീത്തായും സമുദായവും വിചാരിച്ചുവെന്നു സ്പഷ്ടം. പക്ഷെ ബുക്കാനാൻെറ ലക്ഷ്യങ്ങൾ അതിനുള്ളിൽ ഒതുങ്ങുന്നവയല്ലായിരുന്നു. സുറിയാനിസഭയുടെ ഉള്ളിൽ മൃദുലപദവിന്യാസത്തോടുകൂടി കടന്നുപററി അതിൻെറ അലകുംപിടിയും കൈവശപ്പെടുത്തുന്നതിനു് ആവശ്യമായ പഴുതുകളോടുകൂടിയ ഒരു സമ്മതരേഖയായിരുന്നു ഡാക്ടർക്കു് ആവശ്യമായിരുന്നതു്. ദീർഘവിചിന്തനങ്ങൾക്കു് ഇടകൊടുക്കാതെ അവ കഴിയുംവേഗം കൈക്കലാക്കണമെന്നും ആ ഇംഗ്ലീഷു

മിഷ്യണറി തീർച്ചപ്പെടുത്തി. തൽഫല മായി "ഇംഗ്ലീഷുസഭയുമായി ഒരു യോജിപ്പോ അതു സാധിക്കാത്തപക്ഷം രണ്ടു സഭകൾക്കും ആവശ്യമെന്നും നടപ്പിൽ വരുത്തക്കതെന്നും തോന്നുന്ന വിധത്തിലുള്ള ഒരു ചേർച്ചയോ ഉണ്ടായാൽ അതു വളരെ അനുഗ്രഹമേറിയ ഒരു സംഭവമായിരിക്കുന്നതു കൂടാതെ ഇന്ത്യയിൽ ക്രിസ്തുമതത്തിന്റെ വർദ്ധനവിന് അതു് ഉപയോഗകരമായിരിക്കുന്നതുമാവുന്നു" എന്നിങ്ങനെ ഔദ്യോഗികമായി രേഖപ്പെടുത്തിയ ഒരു സമ്മതപത്രികയും മെത്രാപ്പോലീത്തായിൽനിന്നു ബുക്കാനാൻ സമ്പാദിച്ചു.

ആംഗ്ലിക്കൻസഭയുടെ ഒരു പ്രതിനിധി എന്ന നിലയിലായിരുന്ന ഡാക്ടർ ബുക്കാനാൻ മെത്രാപ്പോലീത്തായോടു് ഇടപെട്ടതെന്നും ആ ഒരു നിലയിലാണു ഡാക്ടർ മെത്രാപ്പോലീത്തായിൽനിന്നു സമ്മതപത്രം വാങ്ങിയതെന്നും പ്രത്യക്ഷമാണു്. എന്നാൽ അദ്ദേഹം ആംഗ്ലേയസഭയുടെ പ്രതിനിധിയാണെന്നു സമ്മതിക്കുന്നതിനോ ആ നിലയിൽ മെത്രാപ്പോലീത്തായ്ക്കു് എന്തെങ്കിലും ഉറപ്പു നൽകുന്നതായി ഏതെങ്കിലും വിധത്തിൽ ഒരു രേഖ ഒപ്പിട്ടു കൊടുക്കുന്നതിനോ തയ്യാറില്ലെന്നുള്ളതു നയതന്ത്രപരമായ ഇടപാടുകളിൽ തുങ്ങിനിന്നു ചതിപ്രയോഗിക്കുന്നതിനുള്ള വെള്ളക്കാരന്റെ സ്വതസിദ്ധമായ സാമർത്ഥ്യത്തിനു മറെറാരു ഉദാഹരണം മാത്രമാണു്. ഡാക്ടർ ബുക്കാനാൻ ആംഗ്ലിയാസഭയുടെ പ്രതിനിധി എന്ന നിലയിലാണൊ തന്നോടു് ഇടപെടുന്നതെന്നു മെത്രാപ്പോലീത്താ ചോദിച്ചതിനു ബുക്കാനാൻ പിടികൊടുക്കാതെ ഒഴിഞ്ഞു തിരിഞ്ഞു നില്കൊള്ളുന്നതായിട്ടാണു കാണുന്നതു്. ഡാക്ടർ ബുക്കാനാൻ ഇപ്രകാരം പറയുന്നു:—"മെത്രാപ്പോലീത്തായോടു കാര്യമായിട്ടെന്തെങ്കിലും സംസാരിക്കുന്നതിനു് എന്റെ സഭയിൽനിന്നു് എനിക്കു് അധികാരമുണ്ടോ എന്നു് അദ്ദേഹം എന്നോടു ചോദിച്ചു. അങ്ങനെ അധികാരം സിദ്ധിച്ചിട്ടില്ലെന്നും സുറിയാനിസഭ എന്നൊരു സഭയുള്ളതായി എന്റെ സഭ അറിഞ്ഞിരിക്കയില്ലെന്നും എന്നിരിക്കിലും നല്ല ആളുകളുടെ ആഗ്രഹങ്ങളും ഉദ്ദേശങ്ങളും എനിക്കു് ഊഹിക്കാമെന്നും ഞാൻ മറുപടിപറഞ്ഞു." സുറിയാനി സഭയുടെ വിശ്വാസാചാരനൈർമ്മല്യത്തിന്റെ സംരക്ഷണത്തേയും സഭയ്ക്കുള്ളിൽ മിഷ്യണറി പ്രവൎത്തനങ്ങളുടെ വ്യാപ്തിയേയും വിശദപ്പെടുത്തുന്നതായ ഒരു എതിർസമ്മതരേഖ ഒപ്പിട്ടു മെത്രാപ്പോലീത്തായ്ക്കു കൊടുക്കേണ്ടിവന്നേക്കുമെന്നുള്ള ആശങ്കയും ഭയവും ഒന്നുകൊണ്ടല്ലെങ്കിൽ സുറിയാനിസഭ എന്നൊരു സഭ ഉള്ളതായി അറിഞ്ഞിരിപ്പാൻ ഇടയില്ലാത്ത! ഇംഗ്ലണ്ടിലെ ആംഗ്ലിക്കൻ ലോചർച്ചുസഭയ്ക്കുവേണ്ടി ബുക്കാനാൻ ഇത്രയധികം പാടുപെടുന്നതും അനധികൃതമായി ഒരു ഇതരസഭാദ്ധ്യക്ഷനിൽനിന്നു് ഒരു സമ്മതരേഖ വാങ്ങിപ്പാൻ പ്രയാസപ്പെടുന്നതും എന്തിനായിട്ടാണെന്നു നാം ബുക്കാനാനോടുതന്നെ ചോദിച്ചുപോകുന്നു. ഒന്നാമത്തെ കൂടിക്കാഴ്ചയിൽ മെത്രാപ്പോലീത്തായെ ചതിവിൽ പിടികൂടുവാൻ ശ്രമിച്ച ഡാക്ടർ ബുക്കാനാന്റെ രണ്ടാമത്തെ കൗശലപ്രയോഗമാണിതെന്നു വായനക്കാർ മനസ്സിലാക്കുമല്ലൊ. ക്രിസ്തുവിന്റെ രാജ്യവർദ്ധന എന്ന നല്ലപേരിൽ സുറിയാനിസഭയ്ക്കുള്ളിൽ കയറിപ്പററി തോന്നിയവിധം പ്രവൎത്തിപ്പാനുള്ള അനിയന്ത്രിതസ്വാതന്ത്ര്യം ഈ വിധത്തിൽ ആ ആംഗ്ലിക്കൻ മിഷ്യണറി കൈവശപ്പെടുത്തിക്കഴിഞ്ഞു.

എന്നാൽ ഇപ്രകാരമുള്ള ഒരു സമ്മതരേഖ മെത്രാപ്പോലീത്താ സ്വമനസ്സാ നൽകിയതാണൊ അല്ല; അവ വെള്ളക്കാരന്റെ രാഷ്ട്രീയാധികാരശക്തിയുടെ ഉഗ്രപ്രേരണകൊണ്ടുമാത്രം കൈവശപ്പെടുത്തിയതാണെന്നു നാം ഇവിടെ പ്രത്യേകം ഗ്രഹിക്കേണ്ടതത്രെ പ്രസ്തുത സമ്മതരേഖ നൽകുന്നതിനു് ഏതാനും ദിവസം മുമ്പു ഡോക്ടർ ബുക്കാനാനും മെത്രാപ്പോലീത്തായും മാത്രമായി നടത്തിയ സംഭാഷണത്തിൽ "ആംഗ്ലിക്കൻസഭയിലെ വൈദികപ്രമാണങ്ങൾ (അഥവാ വിശ്വാസോപദേശങ്ങൾ) തനിക്കു മുഴുവൻ മനസ്സിലായിട്ടില്ല" എന്നു മെത്രാപ്പോലീത്താ എന്നോടു പറഞ്ഞുവെന്നു ഡാക്ടർ ബുക്കാനാൻതന്നെ രേഖപ്പെടുത്തിയിരിക്കുന്നു. ആംഗ്ലിക്കൻസഭയുടെ വിശ്വാസോപദേശങ്ങൾ ശരിക്കു മനസ്സിലായിട്ടില്ലാത്ത നിലയിൽ ഇരുസഭകൾ തമ്മിലുള്ള യോജിപ്പിനേയോ ചേർച്ചയേയോ സംബന്ധിച്ചു

ഒരു സമ്മതരേഖ കൊടുപ്പാൻ ബുദ്ധിമാനായ മെത്രാപ്പോലീത്തായും അദ്ദേഹത്തിന്റെ "ആലോചനക്കാരും സ്വയം സന്നദ്ധത പ്രദർശിപ്പിക്കുന്നതല്ലെന്നു തീർച്ച"തന്നെ. ആംഗ്ലിക്കൻ ഹൈച്ചർച്ച്, ലോച്ചർച്ച് എന്നീ ഭിന്നസമൂഹങ്ങളുടെ വിശ്വാസാചാരവൈപരീത്യങ്ങളെ സംബന്ധിച്ചു വേണ്ടവിധം ഗ്രഹിക്കുന്നതിലേക്കു സഹായകമായ നിലയിൽ മലയാളരാജ്യത്ത് അകത്തോലിക്കരുടെ ഇടയിൽ അച്ചടിയോ പുസ്തക പ്രസിദ്ധീകരണങ്ങളോ, വൃത്താന്തപ്പത്രപ്രവത്തനമോ യാതൊന്നുംതന്നെ അക്കാലത്തുണ്ടായിരുന്നില്ല. പോരെങ്കിൽ രാജ്യഭരണവിഷയമായി വളരെയധികം ബന്ധപ്പെട്ടിട്ടുള്ള അല്പം ചില ഉയന്ന വ്യക്തികളല്ലാതെ തിരുവിതാംകൂർ കൊച്ചി സംസ്ഥാനങ്ങളിലെ സാധാരണ ജനങ്ങൾ ആരും തന്നെ ഇംഗ്ലീഷുഭാഷ ഗ്രഹിച്ചിരുന്നുമില്ല. ഡാക്ടർ ബുക്കാനാൻതന്നെയും ആംഗ്ലിക്കൻ ലോച്ചർച്ചുസമൂഹത്തിന്റെ വിശ്വാസാചാരങ്ങൾ എന്തൊക്കെയാണെന്നു മെത്രാപ്പോലീത്തായെ വിശദമായി ഗ്രഹിപ്പിച്ചിരുന്നില്ലെന്നും, അങ്ങനെ എന്തെങ്കിലും ശ്രമിച്ചിരുന്നുവെങ്കിൽ അക്കഥ ബുക്കാനാൻതന്നെ രേഖപ്പെടുത്തുമായിരുന്നുവെന്നും അനുക്തസിദ്ധമത്രെ.

"സുറിയാനിസഭയിൽ ഉൾപ്പെട്ട വൈദികഗണങ്ങളിൽ ഞാൻ കണ്ട എല്ലാവരെക്കാളും അധികം അറിവുള്ള ഒരാളായിട്ടാണു ഞാൻ അദ്ദേഹത്തെ ദർശിച്ചത്" എന്നു ഡാക്ടർ ബുക്കാനാൻതന്നെയും മെത്രാപ്പോലീത്തായുടെ വിജ്ഞാനവൈഭവത്തെയും ബുദ്ധിശക്തിയെയും കുറിച്ച് ആത്മാർത്ഥമായി പ്രശംസിക്കുന്നതായി കാണുന്ന സ്ഥിതിക്ക് ആംഗ്ലിക്കൻ ലോച്ചർച്ചുസമൂഹത്തിന്റെ വിശ്വാസാചാരങ്ങളെ സംബന്ധിച്ചു ശരിയായ പരിജ്ഞാനമില്ലാത്ത നിലയിൽ ആലോചനാരഹിതമായി ഈ പ്രകാരം ഒരു സമ്മതരേഖ സ്വാഭീഷ്ടാനുസരണം മെത്രാപ്പോലീത്താ എഴുതിക്കൊടുക്കുമെന്ന് ആക്കുതന്നെയും വിചാരിക്കാവുന്നതുമല്ല. തിരുവിതാംകൂർ കൊച്ചി മഹാരാജാക്കന്മാരുടെ പിടലിയിൽ കുതിരക്കവഞ്ചിയുമായി കയറിയിരുന്നു ഭരണം നടത്തുന്ന ബ്രിട്ടീഷുറസിഡണ്ടായ കർണ്ണൽ മെക്കാളിയുടെ പക്ക് ഇൻഡ്യാവൈസ്രോയിയുടെ എഴുത്തുകളോടും മററ് ആവശ്യമായ പിടിപാടുകളോടുംകൂടിയായിരുന്നു ഡാക്ടർ ബുക്കാനാൻ കേരളത്തിലെത്തിച്ചേർന്നതും മെത്രാപ്പോലീത്തായെ സന്ദർശിച്ചതുമെന്നുള്ള കഥകൾ ഇവിടെ പ്രത്യേകം ഓർത്തിരിപ്പാനുള്ളതാണ്.

കൊല്ലവർഷം 982 വൃശ്ചികം 11-നു സമമായ 1806 നവമ്പർ 23-ാംതീയതിയാണു ബുക്കാനാനും ആറാംമാർത്തോമ്മാ മെത്രാപ്പോലീത്തായും തമ്മിൽ ആദ്യമായി കൂടിക്കാഴ്ച നടന്നത്. ഡാക്ടർ ഏതാനും ദിവസം മെത്രാപ്പോലീത്തായുടെ അതിഥിയായി കണ്ടനാട്ടുപള്ളിയിൽ താമസിക്കുകയും ചെയ്യുന്നു. ഈ സമ്മേളനത്തിന്റെ ഒടുവിലത്തെ തീയതിയാണു ഗ്രന്ഥവരിയിൽ രേഖപ്പെടുത്തിയിരിക്കുന്നതിന്നും മെത്രാപ്പോലീത്തായെയും സുറിയാനിസഭയെയും കുരുക്കുവലവെച്ചു കൗശലത്തിൽ പിടിക്കുന്നതിനായി ബുക്കാനാൻ ശ്രമിച്ചതും തിരുവിതാംകൂർ മഹാരാജാവിന്റെ അറിവുകൂടാതെ യാതൊന്നും ചെയ്‌വാൻ നിവൃത്തിയില്ലെന്ന് "അരക്കിനു മെഴുക്ക്" പ്രയോഗിച്ചു മെത്രാപ്പോലീത്താ രക്ഷപെട്ടതെന്നുമുള്ള കഥ വായനക്കാർ മുന്നമെ ഗ്രഹിച്ചിട്ടുള്ളതാണല്ലോ. സുറിയാനിസഭയെ തൊണ്ട തൊടാതെ വിഴുങ്ങുവാനുള്ള സ്വപരിശ്രമം പ്രതീക്ഷയ്ക്ക് എതിരായി പരിണമിച്ചതിൽ പററിയ ജാള്യതയ്ക്കും തോൽവിക്കും ഒരു പരിഹാരമുണ്ടാക്കി സുറിയാനിസഭയെ ആംഗ്ലിക്കൻ ലോച്ചർച്ചു സഭാഗജത്തിന്റെ കാൽച്ചങ്ങലയിൽ കൊളുത്തിക്കുടുക്കി ഇടുമാറു മെത്രാപ്പോലീത്തായിൽനിന്ന് ഏതുവിധേനയും ഒരു സമ്മതരേഖ പിടിച്ചുപറിക്കുന്നതിനായി വൃശ്ചികം ഒടുവിലത്തെ തീയതി രണ്ടാമത്തെ കൂടിക്കാഴ്ചയ്ക്കായി ബുക്കാനാൻ, റസിഡണ്ടുമെക്കാളിയോടും മററു രണ്ടു യൂറോപ്യന്മാരോടുമൊരുമിച്ചു കണ്ടനാട്ടുപള്ളിയിൽ വീണ്ടും എത്തിച്ചേരുന്നു. "ഉദയംപേരൂർ നിന്നും സുറിയാനിമെത്രാപ്പോലീത്തായെ രണ്ടാംപ്രാവശ്യം കാണുന്നതിനായി കർണ്ണൽ മെക്കാളി എന്റെകൂടെ കണ്ടനാട്ടേക്കു യാത്രപുറപ്പെട്ടു"വെന്നു ബുക്കാനാൻതന്നെയും രേഖപ്പെടുത്തിയിരിക്കുന്നു. മെക്കാളിയോടൊരുമിച്ചുണ്ടായിരുന്നതായി ഗ്രന്ഥവരിയിൽ പ്രസ്താവിച്ചിട്ടുള്ള

രണ്ടു യൂറോപ്യന്മാർ ആരൊക്കെയാണെന്നു ഗ്രന്ഥവരിയിൽനിന്നു വിശദമാവുന്നില്ല. അവർ അപ്പോൾ കൊല്ലത്തോ പോഞ്ഞിക്കരെയോ ഉണ്ടായിരുന്ന ബ്രിട്ടീഷുപട്ടാളത്തിന്റെ മേധാവികളായിരുന്നുവെന്നു വിചാരിപ്പാനാണു ന്യായമുള്ളതു്. എന്തിനു് അധികം വിവരിക്കുന്നു. ഇൻഡ്യാമഹാരാജ്യം ബ്രിട്ടീഷ് സിംഹത്തിനു് അധീനമായിത്തീർന്നതോടെ ഇംഗ്ലീഷ് ജാതി ഉന്നംവെച്ചിരുന്നതും, ആംഗ്ലിക്കൻ ലോച്ചർച്ചു മിഷ്യണറിയും ഉൽകൃഷ്ടപരീക്ഷാബിരുദധാരിയുമായ ഡാക്ടർ ബുക്കാനാന്റെ കൗശലപ്രയോഗംകൊണ്ടു പിടിച്ചടക്കുവാൻ കഴിയാതിരുന്നതുമായ ആ ഒരു വമ്പിച്ച സംഗതി—ആംഗ്ളിക്കൻ മിഷ്യണറിമാക്കു സുറിയാനിസഭയെ തികച്ചും കീഴടക്കത്തക്കവണ്ണം അതിന്റെ ഉള്ളറയിൽ യഥേഷ്ടം കടന്നുകൂടുന്നതിനുള്ള കവാടോൽഘാടനം—ധീരവീരപരാക്രമിയായ വേലുത്തമ്പിദളവായുടെ മൃതദേഹംപോലും കണ്ണൻമൂലപ്പാലത്തിൽ കഴുവിലേററിയിട്ട സൈനികശക്തി പ്രബലനായ കർണ്ണൽ മക്കാളിയുടെ അധികാര രൗദ്രതയുടെ മുമ്പിൽവെച്ചു ഞരങ്ങുന്ന ഹൃദയത്തോടും വിറയ്ക്കുന്ന കൈവിരലോടും കൂടി എഴുപത്തെട്ടു വയസ്സു പ്രായമുള്ള വൃദ്ധനായ മെത്രാപ്പോലീത്താ നിർവ്വഹിച്ചു. മേനെസിസ് ആവശ്യപ്പെടുന്ന പത്തുകൂട്ടം സംഗതികൾ സമ്മതിച്ചു് ഒപ്പിട്ടുകൊടുക്കണമെന്നുള്ള കൊച്ചിരാജാവിന്റെ തിട്ടൂരം അനുസരിച്ചു പ്രവർത്തിക്കേണ്ടിവന്ന ഗീവർഗ്ഗീസ് അർക്കദിയാക്കോന്റെ അനുഭവമാണു് ഈ സന്ദർഭത്തിൽ ഓർമ്മയിൽ വരുന്നതു്. ഇങ്ങനെ കൗശലംകൊണ്ടും നയംകൊണ്ടും സാധ്യമാവാത്ത ഒന്നു ബുക്കാനാനും മക്കാളിയുംകൂടി അവരുടെ രാഷ്ട്രീയശക്തിയുടെ പ്രാബല്യംകൊണ്ടു കരസ്ഥമാക്കി. നോക്കുക; മിഷ്യണറിവേലയുടെ പശ്ചാത്തലം!

ആംഗ്ളിക്കൻ ലോച്ചർച്ചു സമൂഹത്തിന്റെ വിശ്വാസാചാരങ്ങളെ സംബന്ധിച്ചു മെത്രാപ്പോലീത്താ അജ്ഞനായിരുന്നുവെങ്കിൽ ബുക്കാനാന്റെ നില നേരെ മറിച്ചായിരുന്നു. സുറിയാനിഭാഷാപണ്ഡിതനായ ആ മിഷ്യണറിപ്രവരനു് പൗരസ്ത്യസഭകളുടെ ചരിത്രം, വിശ്വാസാചാര സാഹിത്യം എന്നിവയെ സംബന്ധിച്ചു കാലോചിതമായ പരിജ്ഞാനം വേണ്ടോളമുണ്ടായിരുന്നു. സുറിയാനിസഭയുടെ താത്വികമായ വിശ്വാസാചാരങ്ങൾ, വൈദികസാഹിത്യം എന്നിവയെപ്പററി അദ്ദേഹം കേരളത്തിൽ എത്തിയശേഷം കണ്ടുമുട്ടുവാൻ ഇടയായ സുറിയാനി വൈദികശ്രേഷ്ഠന്മാരിൽനിന്നും അവരുടെ കൈവശമുണ്ടായിരുന്ന സുറിയാനിത്തക്സാകളിൽനിന്നും ആവശ്യമായ അറിവുകൾ ഇതിനകം അദ്ദേഹം സമ്പാദിച്ചുമിരുന്നു. മാത്രമല്ല. ഞായറാഴ്ച സുറിയാനിപ്പള്ളിയിലെ ദിവ്യശുശ്രൂഷയിൽ സംബന്ധിച്ചു സുറിയാനിസഭയുടെ പ്രാചീനമായ വൈദികസാഹിത്യഗ്രന്ഥങ്ങളിൽ അധിഷ്ഠിതമായ വിശ്വാസോപദേശസംഹിതകൾ എന്തൊക്കെയാണെന്നു മൂലഭാഷയായ സുറിയാനിയിൽനിന്നുതന്നെ അദ്ദേഹം നേരിട്ടു ഗ്രഹിക്കയും ചെയ്തു. "ഞാൻ ഞായറാഴ്ച അവരുടെ പള്ളിയിൽ (റാന്നി) ദിവ്യശുശ്രൂഷയിൽ സംബന്ധിച്ചു. അവരുടെ തക്സാ പഴയകാലങ്ങളിൽ അന്ത്യോഖ്യാപാത്രിയർക്കീസിന്റെ പള്ളികളിൽ ഉപയോഗിച്ചുവന്ന തക്സാ ആണു്. യവനായസഭയിലെ ആചാരങ്ങളോടു സാമ്യമുള്ള ആചാരങ്ങൾ അവരുടെ ഇടയിലുണ്ടു്" എന്നിങ്ങനെ സുറിയാനി സഭയുടെ തക്സാ ഇതര പൗരസ്ത്യസഭകളുടെ തക്സായുമായി തട്ടിച്ചുനോക്കി ഒരു അഭിപ്രായം രേഖപ്പെടുത്തത്തക്കവണ്ണം മലങ്കരസുറിയാനിസഭയുടെ തക്സായുമായി ബുക്കാനാൻ ഇതിനകം വേണ്ടത്ര പരിചയം സമ്പാദിച്ചുകഴിഞ്ഞു. അന്ത്യോഖ്യാപാത്രിയർക്കീസിന്റെ പള്ളികളിൽ ഉപയോഗിച്ചുപോരുന്നതായ അതേ തക്സാ, ആംഗ്ലിക്കൻ ലോച്ചർച്ചുസഭയുടെ വിശ്വാസാചാരങ്ങൾക്കു കടകവിരുദ്ധമായ നിലയിൽ മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥന, പരിശുദ്ധന്മാരോടുള്ള മദ്ധ്യസ്ഥപ്രാർത്ഥന, കുർബ്ബാന ബലിയാണെന്നുള്ള വിശ്വാസം, ആദിയായവ ഉൾക്കൊള്ളുന്നവയാണെന്നും, അതിപ്രാചീനകാലംമുതൽ അവയെ അതിമഹത്തും അതിപാവനവുമായി കരുതിപ്പോരുന്ന സുറിയാനിസഭ അവയെയെല്ലാം ഒന്നോടെ കളഞ്ഞുകുളിച്ചു ലോച്ചർച്ചുസഭയുടെ നവീകൃതബോധനങ്ങൾ സ്വീകരിക്കുക സാധ്യമല്ലെന്നും ബുക്കാനാനു ദൃഢവിശ്വാസമുണ്ടായി

ഒരു സംഭവകഥ

# *തീവ്രയത്നം അഥവാ താഴ്മയുടെ താഴ്‌വര

(മാത്യു പെരുമററംപെള്ളിൽ)

ഈ ശതാബ്ദത്തിന്റെ ആരംഭഘട്ടത്തിൽ മാർട്ടിൻ എന്നു പേരോടുകൂടിയ ഒരു യുവാവു ജീവിച്ചിരുന്നു. ഒരു വലിയ ചിത്രകാരനായിത്തീരണമെന്നായിരുന്നു, അയാൾക്കുണ്ടായ അതിയായ അഭിലാഷം. അതിനു വേണ്ട ധിഷണാവൈഭവവും വാസനയും അയാൾക്കുണ്ടായിരുന്നുതാനും. പക്ഷേ അത്തരത്തിൽ ലോകപ്രശസ്തി സമ്പാദിക്കുന്നതിനുതകുന്ന കാര്യങ്ങൾ ബുദ്ധിമുട്ടി പഠിക്കുന്നതിൽ അയാൾ വിമുഖനായിരുന്നു. കലാലയത്തിൽ പോകുന്നതിനോ, അയാൾ പറയുംപോലെ "മുഷിച്ചിലിന്റെയും അടിമത്വത്തിന്റെയും കുറെ വർഷങ്ങൾ" അവിടെ ചിലവഴിക്കുന്നതിനോ അയാൾ ആഗ്രഹിച്ചില്ല. ഒന്നാമത്തെ ചിത്രം കൊണ്ടുതന്നെ ഒരു വമ്പിച്ച ധനികനായിത്തീരണമെന്നായിരുന്നു അയാളുടെ ദുർമ്മോഹം വലിയ ഒരു മടിയനായിരുന്നു എന്നുള്ളതിനു പുറമേ ഒരു അഹംഭാവിയുംകൂടിയായിരുന്നതിനാൽ, വിഖ്യാതന്മാരായ മററു ചിത്രകാരന്മാരെപ്പോലെ തനിക്കും ഭംഗിയേറിയ ചിത്രങ്ങൾ എഴുതാമെന്നയാൾ വ്യാമോഹിച്ചു. പക്ഷേ അയാളുടെ ഭാവനാസമ്പത്തിനോടൊപ്പംതന്നെ അയാളുടെ തൂലിക വൈദഗ്ദ്ധ്യം നിറഞ്ഞതായിരുന്നില്ല. അയാളുടെ ചിന്തകളെ ചിത്രീകരിക്കുവാൻ ആ തൂലിക തീരെ അശക്തവുമായിരുന്നു.

ചിലപ്പോൾ പഠിക്കുവാൻ എന്ന ഭാവേന കലാലയത്തിൽ പോയി ഏതാനും ദിവസങ്ങൾ അയാൾ കഴിച്ചുകൂട്ടുക സാധാരണമാണ്. എന്നാൽ ഏകാഗ്രതയുടെയും, മനഃശക്തിയുടെയും, അഭാവം നിമിത്തം അലസനായി പരിശ്രമശീലരായ മററു വിദ്യാർത്ഥികളെ പരിഹസിച്ചിട്ടു വീട്ടിലേക്കു മടങ്ങി, താൻ വലിയ സുപ്രസിദ്ധനും, ധനികനുമായിത്തീരുമെന്നുള്ള മധുരസ്മരണകളാൽ സമയംകഴിച്ചുകൂട്ടും. തീവ്രയത്നംകൊണ്ടും ശരിയായ അഭ്യസനംകൊണ്ടും അല്ലാതെ താൻ വിജയിക്കുവാൻപോകുന്നില്ലെന്നു സ്നേഹിതന്മാർ അയാളെ ഉപദേശിക്കുമായിരുന്നു. ദൈവദത്തമായ കഴിവുകളെയും, വാസനകളെയും ദുർവിനിയോഗം ചെയ്യാതെ, വേണ്ടവിധം അവയെ പരിപുഷ്ടിപ്പെടുത്തണമെന്നവർ അയാളെ മനസ്സിലാക്കി. പക്ഷേ, അതെല്ലാം വെറും വനരോദനമായി അവസാനിച്ചതിൽ കവിഞ്ഞു യാതൊന്നും സാധിച്ചില്ല. ഒരു സുഖജീവിയായി കഴിഞ്ഞുകൂടണമെന്നു മാർട്ടിൻ ആഗ്രഹിച്ചു.

ഒടുവിൽ ഒരു വാരികയിൽ ചില "കാർട്ടൂൺ" ചിത്രങ്ങൾ നിസ്സാരപ്രതിഫലത്തിന്മേൽ വരച്ചുകൊടുക്കുന്നതിനയാൾ നിർബന്ധിക്കപ്പെട്ടു. അതിൽനിന്നു കിട്ടിയ തുച്ഛമായ വരുമാനം വാടകയിനത്തിലുള്ള ചെലവുകൾക്കും, ആഴ്ചയിൽ ഒരു നല്ല ഊണിനും മാത്രം മതിയാകുമായിരുന്നു. ഉദാസീനമായി വരയ്ക്കപ്പെട്ട "കാർട്ടൂൺ" ചിത്രങ്ങൾ, സ്നേഹിതന്മാരുടെ മദ്ധ്യത്തിൽ അയാളെ പരിഹാസപാത്രമാക്കിയെങ്കിലും, ശരിയായി പഠിച്ചു നല്ല ചിത്രങ്ങൾ എഴുതുവാൻ ശ്രമിക്കുമെങ്കിൽ ധനസഹായം

* ഇംഗ്ലീഷിൽനിന്നും.

---

രുന്നുവെന്നു വിചാരിക്കുന്നതിൽ ലവലേശം തെററില്ല.

ഈ വിഷയത്തിൽ സുറിയാനിസഭ എത്രയധികം വൈമുഖ്യം പ്രദർശിപ്പിച്ചുവെന്നിരുന്നാൽതന്നെയും മെത്രാപ്പോലീത്തായുടെ സമ്മതപത്രികയിൽ രേഖപ്പെടുത്തിട്ടുള്ള "ഡയാജിപ്പ്" "ചേർച്ച" എന്നീ പദങ്ങളെ ദൃഢാവലംബനം ചെയ്തുകൊണ്ട് ഉദ്ദേശിച്ച കടവിൽ എങ്ങനെയും വഞ്ചിയടുപ്പിക്കത്തക്കവണ്ണം നയതന്ത്രപടുതയും രാഷ്ട്രീയ ശക്തിയും കൈയ്യുള്ളവനാണ് ഇംഗ്ലീഷു മനുഷ്യൻ എന്നു ബുക്കാനാന് അറിയാമായിരുന്നു.

(തുടരും)

പോലുംചെയ്യാമെന്നവർ വാഗ്ദാനംചെയ്തിരുന്നു. എന്നാൽ മാർട്ടിൻ അതൊന്നും അത്ര കാര്യമാക്കിയില്ല. കാരണം, തനിക്കതെല്ലാം ഭംഗിയായി അറിയാമെന്നയാൾ അഭിമാനിച്ചിരുന്നു. ഇഷ്ടപ്പെട്ടപ്പോഴൊക്കെ അയാൾ ചിത്രങ്ങൾ എഴുതും. പക്ഷെ അതിൽ ഒററയൊരെണ്ണംപോലും അയാൾക്കു വിററഴിക്കുവാൻ സാധിച്ചിട്ടില്ല.

മററുള്ളവർ തനിക്കു ലഭിച്ചിട്ടുള്ള വാസനയിൽ അസൂയപ്പെടുന്നുവെന്ന ധാരണയാൽ അയാൾ വളരെയധികം ക്രുദ്ധനായി. അത്യദ്ധ്വാനം ചെയ്തു മററു കലാവിദ്യാർത്ഥികൾ "അടുത്ത തലമുറയിലെ അംഗങ്ങൾ" എന്നഭിമാനപൂർവ്വം പ്രകീർത്തിക്കപ്പെട്ടപ്പോൾ മാർട്ടിൻെറ ഹൃദയം വെറുപ്പുകൊണ്ടു കലുഷിതമാകും. അവിടെയെങ്ങും മാർട്ടിൻെറ പേരു് ഉച്ചരിക്കപ്പെട്ടിരുന്നില്ല. പല പ്രദർശനങ്ങളിലും അയാളുടെ ചിത്രങ്ങൾ തിരസ്ക്കരിക്കപ്പെട്ടു.

അങ്ങനെ കാലം കുറെ കഴിഞ്ഞു. മാർട്ടിൻ "കാർട്ടൂൺ" ചിത്രമെഴുത്തു നിറുത്തി. കയ്യിലുണ്ടായിരുന്ന പണവും തീർന്നു. നിസ്സഹായനായ മാർട്ടിൻ വനാന്തരത്തിലേക്കോടി. തൻെറ നിസ്സഹായതയോർത്തയാൾ ദുഃഖിച്ചു.

"നിങ്ങൾ ദുഃഖിതനാണു് അല്ലേ?" വനാന്തരത്തിൽനിന്നു മാർട്ടിൻ ഒരു ശബ്ദം ശ്രവിച്ചു. വൃദ്ധനായ ഒരു മരംവെട്ടുകാരൻ അയാളെ നോക്കിക്കൊണ്ടു നിൽക്കുന്നതു മാർട്ടിൻ ദർശിച്ചു. അയാളുടെ പാണിതലങ്ങൾ കഠിനാദ്ധ്വാനംമൂലം തഴമ്പുപിടിച്ചിരുന്നു. പക്ഷെ അയാളുടെ പുഞ്ചിരി മനോജ്ഞവും, കണ്ണുകൾ തിളങ്ങുന്നവയും, പിഞ്ചുകുട്ടികളുടേതുപോലെ ആകർഷണീയവുമായിരുന്നു.

"എന്നേപ്പോലെ ഒരു നിർഭാഗ്യവാനായിരുന്നെങ്കിൽ നിങ്ങളും ഒരു ദുഃഖിതനാകുമായിരുന്നു. എൻെറ കയ്യിൽ പണമില്ല." ഹൃദയവേദനയോടുകൂടി മാർട്ടിൻ പറഞ്ഞു.

ആ വൃദ്ധനായ മരംവെട്ടുകാരൻ മാർട്ടിൻെറ സമീപത്തിരുന്നു.

"ലോകത്തിലുള്ള എല്ലാവർക്കും ഓരോ തൊഴിലുകൾ ഉണ്ടു്. എന്നാൽ നിങ്ങളുടെ കൈകൾ ലിലിപുഷ്പത്തെപ്പോലെ വെണ്മയേറിയതും മാർദ്ദവമേറിയതുമായിട്ടാണു ഞാൻ കാണുന്നതു്. നിങ്ങളുടെ ജോലി എന്താണു്?" വൃദ്ധൻ മാർട്ടിനോടു ചോദിച്ചു.

"ഞാൻ ചിത്രമെഴുതുന്നു. ഞാൻ ഒരു ചിത്രകാരനാണു്. എനിക്കതിൽ അതിയായ വാസനയുമുണ്ടു്." മാർട്ടിൻ അഭിമാനത്തോടുകൂടി പറഞ്ഞു.

"ഞാൻ സാധാരണ, തടിയിൽ മൃഗങ്ങളെ കൊത്തിയെടുക്കും. അതുകൊണ്ടു നാം രണ്ടുപേരും ഏകദേശം ഒരേ വർഗ്ഗത്തിൽപ്പെട്ടവർതന്നെയാണു്" മരംവെട്ടുകാരൻ ഒരു ചെറിയ പുഞ്ചിരിയോടുകൂടിപ്പറഞ്ഞു.

അനന്തരം അത്യധികമായ തീവ്രയത്നത്തിൻെറ ഫലമായിട്ടാണോ താൻ പ്രശസ്തനായിത്തീർന്നതു്. തടിയിൽ കൊത്തിയെടുക്കപ്പെട്ട രൂപങ്ങൾ അയാളെ പരിഹാസപാത്രമാക്കിയിട്ടുണ്ടോ, മററുള്ളവർ അയാളുടെ കലാവൈഭവത്തെ സ്തുതിച്ചിട്ടുണ്ടോ എന്നിത്യാദി അനേകം ചോദ്യവർഷങ്ങൾ മാർട്ടിൻ ആ വൃദ്ധൻെറ മുൻപിൽ പൊഴിച്ചു.

"കുഞ്ഞേ, നിങ്ങൾ നന്നേ ചെറുപ്പമാണു്" ആ വൃദ്ധൻ പറയുകയാണു്. "ഞാൻ പറയുന്നതു ശ്രദ്ധിച്ചു കേട്ടാൽ കൊള്ളാം. യഥാർത്ഥത്തിൽ മഹാനായ ഒരു വ്യക്തി എപ്പോഴും താഴ്മയുള്ളവനായിരിക്കും. നസ്രായനായ "ആ ആശാരിപ്പയ്യനെ"പ്പോലെ താഴ്മയുടെ താഴ്വരയിൽക്കൂടിയായിരിക്കും അയാളുടെ നിരന്തരഗമനം. ഉളിയും മഴുവും ചുമന്നു തൻെറ വളത്തുപിതാവിൻെറ പിന്നാലെ നടന്നു് ആ ബാലൻ എത്ര ബുദ്ധിമുട്ടിക്കാണുമെന്നു നിങ്ങൾ ചിന്തിച്ചിട്ടുണ്ടോ? ദുരഭിമാനത്തിൻെറയും പ്രതാപപ്രേമത്തിൻെറയും കുന്നിൻപുറങ്ങളിൽ കയറാതെ, താഴ്മയുടെയും സ്നേഹത്തിൻെറയും താഴ്വരയിൽക്കൂടി, സത്യത്തിൻെറ സന്ദേശം പരത്തിയ ആ നസ്രായനായ ക്രിസ്തുനാഥൻ നമുക്കൊരു മാതൃകയല്ലേ?

"കുട്ടീ, തീവ്രയത്നം കൂടാതെ ഒരുവനും വിജയിക്ക സാധ്യമല്ല. ഞാൻ അനുഭവസ്ഥനാണു്. തടി അറക്കണമെങ്കിൽ വൃക്ഷത്തെപ്പററി ശരിയായി പഠിച്ചിരിക്കണം. വൃക്ഷങ്ങൾ മുറിച്ചിടണമെങ്കിൽ അതിനു തക്ക ജ്ഞാനവും വളരെ വർഷത്തെ പരിശീലനവും അനു

പേക്ഷണീയമാണു്. മത്സ്യത്തിനു പുറകെ തിരിക്കുന്ന മുക്കുവൻ, കടലിനേയൊ നദിയേയൊ പററിയും, മത്സ്യം പിടിക്കുന്നതിനു വേണ്ട ഉപകരണങ്ങളെപ്പററിയും പഠിച്ചിരിക്കണം. എന്നോടിപ്പോൾ ഒരാഫീസിൽപോയി ചുരുക്കെഴുത്തു ജോലി നിർവ്വഹിക്കണമെന്നു പറഞ്ഞാൽ ഞാൻ വിഷമിക്കുകയേയുള്ളു. കാരണം, ഞാൻ ചുരുക്കെഴുത്തു പഠിച്ചിട്ടില്ല. അതുകൊണ്ടു്, ഞാൻ പഠിച്ചിട്ടില്ലാത്ത ചില കാര്യ്യങ്ങൾക്കു് ആരെങ്കിലും വളരെ വലിയ ഒരു പ്രതിഫലം തരുമെന്നു പ്രതീക്ഷിക്കുവാൻ എനിക്കവകാശമില്ല. ഈ പുഷ്പത്തെ നോക്കുക. അനേകായിരം വർഷങ്ങൾക്കു മുമ്പു് ഈ പുഷ്പവും അതിനെ പുറപ്പെടുവിച്ച ചെടിയും രൂപംപ്രാപിച്ചിരുന്നില്ല; ജനിച്ചിരുന്നുപോലുമില്ല. മഞ്ഞുകാലം മുഴുവൻ മണ്ണിനടിയിലിരുന്നുകൊണ്ടു ചെടിയുടെ വേരുകൾ അശ്രാന്തമായി പരിശ്രമിക്കുകയാണു്, വസന്തത്തിൽ ഒരു പുഷ്പത്തെ പുറപ്പെടുവിക്കുവാൻ. കാഠിന്യമേറിയ മണ്ണിനെ പൊട്ടിച്ചു പിളർന്നുകൊണ്ടാണു് ആ ചെടികൾ പുറത്തുവരുന്നതു്. പട്ടണങ്ങളിലെ തറിയോടുകളിൽനിന്നും, മതിലുകളിൽനിന്നും ചെറുചെടികൾ ജനിയ്ക്കുന്നതും വളരുന്നതും ശ്രദ്ധിക്കുക. ഏററവും ചെറിയ ഒരു വിടവുമതി, പാറയിൽ കൂടി ഒരു പുല്ലിന്റെ ഇലയ്ക്കു തുളച്ചുകയറുവാൻ. പക്ഷെ അതിനുവേണ്ടി അത്യദ്ധ്വാനം ചെയ്യുന്നു.

"ഒരുകാലത്തു്, വെറും നേരമ്പോക്കിനുവേണ്ടി ഞാൻ മൃഗങ്ങളെ കൊത്തിയെടുക്കുകയും അങ്ങനെ വിലയേറിയ തടിക്കഷണങ്ങൾ നശിപ്പിച്ചുകളയുകയും ചെയ്തിട്ടുണ്ടു്. അവിടെയെല്ലാം എനിക്കു പരാജയമാണുണ്ടായിട്ടുള്ളതു്.

അങ്ങനെയിരിക്കുമ്പോൾ, മരംവെട്ടുകാരനായ എന്റെ ഒരു സ്നേഹിതൻ നീണ്ട ഒരു മഞ്ഞുകാലം മുഴുവൻ ഉപകരണങ്ങൾ എങ്ങനെ കൈകാര്യ്യം ചെയ്യണമെന്നും, ശരിയായ മൃഗങ്ങളെ എങ്ങനെ കൊത്തിയെടുക്കണമെന്നും എന്നെ പഠിപ്പിച്ചു. കുഞ്ഞേ! നിങ്ങൾ ഇപ്പോൾ ധനവും സുഖസൗകര്യ്യങ്ങളും ആഗ്രഹിക്കുന്നുവെന്നെനിക്കറിയാം. എന്നാൽ എന്തെങ്കിലും നിർമ്മിക്കുവാൻ നിങ്ങൾ ശരിയായി ആഗ്രഹിക്കുമ്പോൾ ധനത്തെ അത്ര കാര്യ്യമായി കരുതരുതു്. നിങ്ങളുടെ കലാസമ്പത്തിനോടു താരതമ്യപ്പെടുത്തുമ്പോൾ പണം ഏററവും നിസ്സാരമാണു്.

മാർട്ടിൻ എഴുന്നേററു. അയാളുടെ മുഖം അത്ഭുതപൂർവ്വമായ ആനന്ദംകൊണ്ടു നിറഞ്ഞു.

"ഞാൻ പഠിക്കും. ഞാൻ കഠിനമായി അദ്ധ്വാനിക്കുകയും പണത്തെക്കുറിച്ചുള്ള ദിവാസ്വപ്നങ്ങൾ എന്നന്നേക്കുമായി വിസ്മരിക്കുകയും ചെയ്യും. മററുള്ളവരെ ആനന്ദിപ്പിക്കുവാൻ സൗന്ദര്യ്യത്തെ ഞാൻ സൃഷ്ടിക്കും. കഷ്ടപ്പാടല്ലാതെ അന്തമില്ലാത്ത മടി ആനന്ദത്തെ നൽകുന്നില്ല. കഷ്ടം! വിലയേറിയ ഈ വർഷങ്ങൾ ഞാൻ വൃഥാ ചിലവഴിച്ചു" മാർട്ടിനു പശ്ചാത്താപം തോന്നി.

അനന്തരം മാർട്ടിൻ പട്ടണത്തിലേക്കു മടങ്ങി അവിടെയുള്ള കലാലയത്തിൽ അയാൾ ചേർന്നു; തീവ്രമായി യത്നിക്കയും നീണ്ട മണിക്കൂറുകൾ അവിടെ പഠിക്കയും ചെയ്തു. കലയെ പരിപുഷ്ടിപ്പെടുത്തുന്നതിൽ അയാൾ തന്റെ സകല കഴിവുകളും വിനിയോഗിച്ചു. അയാളുടെ ജീവിതകാലത്തു് ഒററക്കാശുപോലും സമ്പാദിച്ചുവച്ചിട്ടില്ലെങ്കിലും, സൗന്ദര്യ്യത്തെ അയാൾ സൃഷ്ടിച്ചു. അനേകായിരങ്ങൾക്കു പ്രേരണകൾ നൽകി, അവരുടെ സ്നേഹവും പ്രശംസയും സമ്പാദിച്ചു, ലോകത്തിലെ എല്ലാ വലിയ ഗ്യാലറികളിലും അദ്ദേഹത്തിന്റെ ചിത്രങ്ങൾ ഇന്നും തൂങ്ങിക്കിടപ്പുണ്ടു്. തീവ്രയത്നംകൊണ്ടല്ലാതെ ആന്തരികസന്തോഷം ലഭ്യമാകയില്ലെന്നും, പ്രയത്നംകൊണ്ടു സമ്പാദിക്കുന്ന പണം, ജോലി ഭംഗിയായി ചെയ്തു കഴിയുമ്പോഴുണ്ടാകുന്ന സംതൃപ്തിയോടു തുലനംചെയ്യുമ്പോൾ വളരെ നിസ്സാരമാണെന്നും മാർട്ടിൻ മനസ്സിലാക്കി.

## അനുതാപഗാനം.

### 130-ാംസങ്കീർത്തനം.

(സി.പി. ചാണ്ടി, വെണ്ണിക്കുളം)

മോനാംവ്ഹ്റ കോംകൊംയ് മീത്തുൻ-എന്ന രീതി

1. ആഴത്തിൽനിന്നും കേഴുന്നേൻ നാഥാ
കേൾക്കണമേയെൻ യാചനയും പ്രാർത്ഥനയും നീ

# * അന്ത്യോക്യാ പാത്രിയർക്കീസന്മാർ

(T. V. G.)

1 ശ്ലീഹന്മാരുടെ തലവനായ
മാർ പത്രോസ്
2 എവുദീസ്.
3 തീയ്ക്കൂട്ടത്ത മാർ ഇഗ്നാത്യോസ്.
4 ഈറോൻ
5 കൊർന്നേലിയോസ്.
6 എവുദോസ് II
7 തേയോപ്പീലോസ്.
8 മക്സീമ്മോസ്.
9 സ്രാപ്പിയോൻ
10 അസ്കലിപ്പാദീസ്
11 പിലിപ്പോസ്
12 സ്ബീനോസ്.
13 ബാബുലാ.
14 പബിയോസ്.
15 ദിമത്രയോസ്.
16 ശ്മിശ്ത്തായക്കാരൻ പൗലേ
(വേദവിപരീതിയായി)
17 ദൊമാനോസ്.
18 തിമോത്തിയോസ്.
19 ക്രൂറീലോസ്.
20 തുറാനിയോസ്.
21 ബത്താലിയോസ്.
22 പീലൂഗ്രനീസ്.
23 ഒസ്താത്തിയോസ്.
24 ഊലാലിയോസ് (അറിയൂസുകാരൻ)
25 യവുപ്രാനിയോസ്. ടി
26 പിലാക്കീലോസ്. ടി
27 സ്തേപ്പാനോസ് അർവ്വോനോ
28 ലവുൻ തിയോസ്
29 എവുദൊക്സിയോസ്.
30 മിലീത്തൂസ്.
31 ഉസിയോസ്.
32 പ്ളബിയാനോസ്.
33 എവുഗാറീസ്
34 പർപ്പൂറിയോസ്
35 അലക്സന്ത്രയോസ്.
36 തേവോദോത്തോസ്.
37 യോഹന്നാൻ.
38 ദൊമാന്തൂസ്.
39 മക്സീമോസ്
40 മർത്തൂറിയോസ്.
41 പത്രോസ് കസറോ.
42 പല്ലാദിയോസ്.
43 പ്ലാബിയാനോസ്.
44 സേവേറിയോസ്
45 പൗലേ കൽക്കദൊന്യൻ
46 എവുപ്രാസിയോസ് കൽക്കദൊന്യൻ.
47 അപ്രേം ടി
48 സഗ്ഗീസ്.
49 പൗലേ (യക്കോബ് ബുർദാനായാൽ
വാഴിക്കപ്പെട്ടു)
50 പെത്രാ.
51 യൂലിയാനാ.
52 അത്താനാസ്യോസ് ഗാമോലോ.
53 യോഹന്നാൻ.
54 തേവോദോറോസ്.
55 സേവിറെ ബർ മശ്കേ
56 അത്താനാസ്യോസ് ബർ ബൽദോയോ.
57 യൂലിയാനാ.
58 ഈലിയാ.
59 അത്താനാസ്യോസ്.
60 ഈവാനിയോസ്.
61 ഇസ്സഹാക്ക്.

2. പാപം നീയോർത്താലേവൻ നിലനിൽക്കും
പാപവിമോചകനാം നിന്നെ പേടിക്കുന്നേ.
3. എൻ കർത്താവിനെ ഞാൻ നോക്കിപ്പാർക്കുന്നു
ഞാൻ പ്രത്യാശിച്ചീടുന്നു തിരുവചനത്തെ
4. പുലർകാലത്തിന്നായ് വാഞ്ഛിപ്പവരെക്കാൾ
എന്നുള്ളം കർത്താവിന്നായ് കാംക്ഷിക്കുന്നു.
5. യിസ്രായേലേ നീ നാഥനെ നമ്പീടുക
പാപം പോക്കി കാക്കുമവൻ കൃപയാൽ നിന്നെ.

* എക്ലേസി അസ്തിക്കീയിൽനിന്ന് എടുത്തതു്.

# ക്രിസ്ത്യാനികളുടെ ചെമ്പേടുകൾ.

(ദിവ്യശ്രീ ഏവരത്തു കിഴക്കേതിൽ ദാനിയേൽ കത്തനാർ ഡി. ഡി., ചെപ്പാട്ട്)

മലയാളത്തെ ക്രിസ്ത്യാനികൾക്കു കേരള രാജാക്കന്മാരിൽനിന്നും പല കാലങ്ങളിലായി നാലു ചെമ്പേടുകൾ ലഭിച്ചിട്ടുണ്ടു്. ഒന്നാമത്തെ ചെമ്പേടു് ഏ. ഡി. 230-ൽ വീരരാഘവചക്രവർത്തി മഹോദേവർ പട്ടണത്തിനു കർത്താവും ചേരമാൻ ലോകപ്പെരുഞ്ചെട്ടി എന്നുകൂടി സ്ഥാനപ്പേരുമുള്ള ക്രിസ്ത്യൻ നേതാവായ ഇരവികോർത്തനു പതിനെട്ടുകൂട്ടം പദവികൾ രേഖപ്പെടുത്തിക്കൊടുത്തതായിരുന്നു. ഈ ചെമ്പേടിൽ ഒരു തകിടുമാത്രമെയുള്ളു. ഇതു പഴയസിമ്മനാരിയിൽ ഇരിപ്പുണ്ടു്. ഇതിന്റെ ആണ്ടിനെപ്പററി 230; 680; 775; 1320 എന്നിങ്ങനെ അഭിപ്രായവ്യത്യാസങ്ങൾ ഉണ്ടെങ്കിലും 230 എന്നുള്ളതാണു ഭൂരിപക്ഷാഭിപ്രായം സിദ്ധിച്ചിട്ടുള്ളതു്.

രണ്ടാമത്തെ ചെമ്പേടു് ചേരമാൻപെരുമാൾ ക്നായിത്തൊമ്മനും അനുയായികൾക്കുമായി ഏ ഡി 345-ൽ കൊടുത്തതാണു്. ഈ ചെമ്പേടു്. കൊടുങ്ങല്ലൂർ മെത്രാനായിരുന്ന മാർ യാക്കോബിന്റെ സൂക്ഷിപ്പിൽ ആയിരുന്നു

62 സെന്ത്ലോയോ.
63 ഗീവറുഗീസ്.
64 യൗസേപ്പ്
65 കുറിയാക്കോസ്.
66 ദീവന്നാസ്യോസ് തൽ മഹറോയോ
67 യോഹന്നാൻ.
68 ഇഗ്നാത്യോസ്.
69 തേവോദോസ്യോസ്.
70 ദീവന്നാസ്യോസ്.
71 യോഹന്നാൻ.
72 ബസ്സേലിയോസ്.
73 യോഹന്നാൻ.
74 ഈവാനിയോസ്
75 ദീവന്നാസ്യോസ്
76 അബ്രഹാം.
77 യോഹന്നാൻ.
78 അത്താനാസ്യോസ് സൽഹോയോ
79 യോഹന്നാൻ ബർ അബ്ദൂൻ.
80 ദീവന്നാസ്യോസ് ഹേഹേ.
81 യോഹന്നാൻ.
82 അത്താനാസ്യോസ് ഹായേ.
83 യോഹന്നാൻ ബർ ശൂശാൻ.
84 ബസ്സേലിയോസ്.
85 സ്ലീബായുടെ യോഹന്നാൻ.
86 ദീവന്നാസ്യോസ്.
87 ഈവാനിയോസ്.
88 ദീവന്നാസ്യോസ്.
89 അത്താനാസ്യോസ് ആബൂ അൽഫർജ്
90 യോഹന്നാൻ മൗദ്യാനാ.
91 അത്താനാസ്യോസ് യേശു
92 മിഖായേൽ റാബോ.
93 യേശു സെഫ്തോനോ.
94 യോഹന്നാൻ യേശു.
95 ഇഗ്നാത്യോസ് ദാവീദ്.
96 ദീവന്നാസ്യോസ് അംഗൂർ
97 യോഹന്നാൻ ബർ മാദാൻ.
98 ഇഗ്ന്യാത്യോസ് യേശു.
99 പീലക്സീനോസ് നെമ്രൂദ്
100 ഈവാനിയോസ് ഇശ്മായേൽ.
101 ബർസൗമാ
102 ബാദാർ സോഖൈ ബർ വാഹീബ്
103 ഈവാനിയോസ് ഇശ്മായേൽ
104 ഇഗ്നാത്യോസ് ശാഹാബ്.
105 ഇഗ്നാത്യോസ് അബ്രഹാം.
106 ബസ്സേലിയോസ് ഗബ്രിയേൽ
107 പീലക്സീനോസ് കോസ്റോബോ
108 ഇഗ്നാത്യോസ് യേശു ബർമുത്തോ
109 ഇഗ്നാത്യോസ് ബഹനാം
110 മസഊദ് സാലഹോയോ.
111 ഇഗ്നാത്യോസ് ഹനോക്ക്.
112 ബസ്സേലിയോസ് ശെമഓൻ.
113 ഇഗ്നാത്യോസ് സ്ബീറീനോ.
114 ഇഗ്നാത്യോസ് ബർ സൗബ്സോ

(തുടരും)

അവസാനം വന്നുചേന്നതു്. 1544-ൽ ഇദ്ദേഹം കൊച്ചിയിലേക്കു താമസം മാററുകയും തത്സമയം രോഗബാധിതനാകയും ചെമ്പേടു പോർട്ടുഗീസു ഖജാൻജിക്കു പണയംവച്ചു കുറെ പണം വാങ്ങുകയും ചെയ്തു. അങ്ങിനെ ചെമ്പേടു് കൊച്ചിയിലെ പോർട്ടുഗീസുകോട്ടയിൽ വരുന്നതിനിടയായി. 1663-ൽ പോർട്ടുഗീസുകാരുടെ വകയായി ഇൻഡ്യയിൽ ഉണ്ടായിരുന്ന സകല സ്ഥലങ്ങളും ഡച്ചുകാർ കൈവശപ്പെടുത്തി. പോർട്ടുഗീസുകാരും ഡച്ചുകാരുമായി കൊച്ചിയിൽവച്ചു ഭയങ്കര യുദ്ധം നടന്നു. ആ യുദ്ധത്തിൽ കൊച്ചിക്കോട്ടയും, കോട്ടയിലുണ്ടായിരുന്ന പള്ളിയും മററു കെട്ടിടങ്ങളും ഡച്ചുകാർ നശിപ്പിച്ചു. കൊച്ചിക്കോട്ടയുടെ ഈ നാശത്തിൽ ചെമ്പേടും നഷ്ടപ്പെട്ടിരിക്കണം.

ഈ ചെമ്പേടിന്റെ ഒരു പകർപ്പു് 1604-ൽ പോർട്ടുഗീസ് മിഷ്യനറിമാർ എഴുതി സൂക്ഷിച്ചിരുന്നതു് ഇപ്പോൾ ബ്രിട്ടീഷു കാഴ്ചബംഗ്ലാവിൽ സൂക്ഷിച്ചിട്ടുണ്ടു്. ആ പകപ്പ് പോർട്ടുഗീസുഭാഷയിലാണു് എഴുതിയിട്ടുള്ളതു്. പോർട്ടുഗീസു തർജ്ജിമയുടെ ഒരു ഇംഗ്ലീഷ് പരിഭാഷ ബിഷപ്പു് മെഡ്ലിക്കോട്ടു് എഴുതിയിട്ടുള്ളതിൽ പ്രധാനമായി താഴെ വരുന്നപ്രകാരം കാണുന്നു. (1) ചേരമാൻപെരുമാൾ ഇരവിവർമ്മചക്രവത്തി ക്നായിത്തോമ്മായ്ക്കും കൂട്ടർക്കും മഹാദേവർപട്ടണത്തിൽ ഏതാനും ഭാഗം കരമൊഴിവായി കൊടുത്തു. (2) മഹാദേവർ പട്ടണവാസികൾ കൊടുത്തിരുന്ന അഞ്ചുതരം നികുതികളിൽനിന്നും ക്നായിത്തോമ്മായേയും കൂട്ടരെയും ഒഴിവാക്കി. (3) ഭൂമി ദാനംചെയ്തതു് ആനക്കോലാൽ 264 കോൽ സമചതുരം ഭൂമിയായിരുന്നു. (4) ഈ ഭൂമിയിൽ ക്നായിത്തോമ്മാ ഒരു വലിയ പട്ടണവും പള്ളിയും പണിതു. (5) പള്ളിക്കും ക്നായിത്തോമ്മായുടെ വീടിനും ചക്രവത്തി തന്നെ ശിലാസ്ഥാപനകർമ്മം നിർവ്വഹിച്ചു. (6) ചക്രവത്തിക്കുള്ള സ്ഥാനപ്പേരു ചേത്തു തോമ്മായെ വിളിക്കുന്നതിനു ചക്രവത്തി അനുവദിച്ചു. (7) തോമ്മായ്ക്കും തോമ്മായുടെ മതത്തിൽ വിശ്വസിക്കുന്നവർക്കുമായി അനേകം രാജകീയപദവികളും സ്ഥാനമാനങ്ങളും കൊടുത്തു. (8) ഈ അവകാശങ്ങൾ തോമ്മായ്ക്കും സന്തതിപരമ്പരകൾക്കും ഭൂമിയുള്ള കാലത്തോളം അനുഭവിക്കുന്നതിനായി അനുവദിച്ചുകൊടുത്തു. (9) തോമ്മാ പണിയിച്ച പട്ടണത്തിൽ അനേകം വീടുകളും ഓരോ വീടിനും ചുററിലും വിസ്താരമേറിയ റോഡുകളും വീടിനോടു ചേന്ന തോട്ടങ്ങളും ഉണ്ടായിരുന്നു. ക്നായിത്തൊമ്മന്റെ ചെമ്പേടിനു രണ്ടു തകിടുകൾ ആണു് ഉള്ളതു്. അവ രണ്ടും കാണ്മാനില്ല.

മൂന്നാമത്തെയും നാലാമത്തെയും ചെമ്പേടുകൾ ഏ. ഡി. 825-ൽ പേർഷ്യായിൽനിന്നു വന്ന വ്യാപാരിയായ സബറീശോ കൊല്ലത്തു പണിയിച്ച തരീസാ പള്ളിക്കു കൊല്ലം രാജാവായ അയ്യനടികളെക്കൊണ്ടു കൊടുപ്പിച്ചതാണു്. കേരളചക്രവത്തിയായ സ്ഥാണുരവിഗുപ്തന്റെ കല്പനപ്രകാരമാണു് അയ്യനടികൾ ചെമ്പേടുകൾ കൊടുക്കുന്നതു്. ഈ ചെമ്പേടുകളിൻപ്രകാരം കരം ഒഴിവായി കുറെ സ്ഥലവും ഏതാനും പുറജാതി കുടുംബങ്ങളിന്മേലുള്ള അവകാശവും, മററു പല സൌജന്യങ്ങളും ക്രിസ്ത്യാനികൾക്കു ലഭിച്ചു. സബറീശോയുടെകൂടെ ഒരു സംഘം ജനങ്ങളും കൊല്ലത്തു കുടിയേറിപാത്തു. കുറെപ്പേർ തിരിയെ പോകയും മററുള്ളവർ വിവാഹബന്ധത്തിൽപെട്ടു നാട്ടുകാരുമായി ലയിക്കയും ചെയ്തു.

തരിസാപള്ളിയുടെ ഒന്നാം ചെമ്പേടിൽ മൂന്നു തകിടുകളാണുണ്ടായിരുന്നതു്. ഇപ്പോൾ ഒട്ടവിലത്തേതു കാണ്മാനില്ല. ശേഷിച്ച രണ്ടിൽ ഒന്നാമത്തേതു തിരുവല്ലാ പൂലാത്തീനിലും രണ്ടാമത്തേതു കോട്ടയം പഴയസിമ്മനാരിയിലും ഇരിക്കുന്നു. തരിസാ പള്ളിയുടെ രണ്ടാംചെമ്പേടിൽ ആകെ നാലു തകിടുകൾ ഉണ്ടായിരുന്നു. അവയിൽ ഒന്നാമത്തേതു കാണ്മാനില്ല. രണ്ടാമത്തേതും മൂന്നാമത്തേതും പഴയസിമ്മനാരിയിലും, നാലാമത്തേതു തിരുവല്ലാ പൂലാത്തീനിലും ഇരിക്കുന്നു.

കൊല്ലം ഓത്തഡോക്സ് സുറിയാനിപ്പള്ളിയുടെ അഴിക്കകത്തു തെക്കെ ഭിത്തിയിൽ കിഴക്കട്ടത്തു കരിങ്കല്ലിൽ കൊത്തിയിരിക്കുന്ന ലിഖിതത്തിൽ സബറീശോയെപ്പററി താഴെ വരുന്നപ്രകാരം കാണുന്നു: “മാരുവാൻ സബറീശോ, സാഫോർ എന്നും അപ്രോത്തു് എന്നും രണ്ടു ബിഷപ്പന്മാരോടുകൂടി ഏ. ഡി. 825-ൽ

# കടമ്പനാട്ട് ഹോറേബ് ദയറാ

കടമ്പനാട്ടു ഹോറേബുദയറായെപ്പററി ഏതാനും മാസങ്ങൾക്കു മുൻപു് "ചർച്ച് വീക്കിലി"യിലും മലങ്കര സഭാമാസികയിലും, പൌരധ്വനി, മലയാള മനോരമ ഈ പത്രങ്ങളിലും ഞാൻ എഴുതിയിരുന്ന വിവരം സമുദായസ്നേഹിതർ ഓർക്കുമല്ലോ. ഉദാരമതികളായ മഹത്തുക്കളുടെ സഹായംകൊണ്ടും എൻെറ സ്വന്തനിലയിൽ വാഗ്ദത്തകരാറിൽ 910 രൂപാ കടം എടുത്തും ആണു ദയറായുടെ ഉദ്ധാരണത്തിനു് ആരംഭിച്ചതു്. ഇപ്പോൾ ദയറാ പള്ളിക്കും വടക്കുവശമുള്ള വരാന്തയ്ക്കും ഒരു മുറിയ്ക്കും മേൽക്കൂട്ടുകൾ നല്ല തടികൊണ്ടു പണിതു് ഓടു് ഇടുകയും ഭിത്തികൾ കല്ലുകെട്ടി അടയ്ക്കുകയും ചെയ്തു. ഇതിനകം ഒരു ചെറിയ ഷെഡ്ഡും മുളംകൂട്ടുകൊണ്ടുണ്ടാക്കി കടമ്പനാട്ടുപള്ളി ഇടവകക്കാർ തന്നിട്ടുള്ളതു കുശിനിയായിട്ടു് ഉപയോഗിക്കാം. ഇനിയും തെക്കുവശത്തുള്ള വരാന്തയും ഒരു മുറിയും നാശമായിക്കിടക്കുന്നതു് എത്രയും വേഗം പണിതീർക്കയും, വെള്ളതേപ്പ്, തറ സിമിൻറു് ഇടുക, കതകുകളുടെയും ജന്നലുകളുടെയും പണികൾ നടത്തുക ഇവയും ചെയ്യേണ്ടതായിട്ടുണ്ടു്. ഇതിലേക്കു കുറഞ്ഞതു് ഇനിയും 1500 രൂപാ വേണ്ടിയിരിക്കുന്നു. സമുദായസ്നേഹികളാകുന്ന മാന്യമഹത്തുക്കളുടെ സംഭാവനയ്ക്കായി കാത്തിരിക്കുന്നു. അതിനാൽ ഇതിൻെറ പണികൾ അതിനകം തീരത്തക്കവിധം എല്ലാവരും ഹൃദയപൂർവ്വം പ്രാർത്ഥിക്കയും സഹായങ്ങളുടെ കയ്യ് നീട്ടുകയും ചെയ്തു ഈ പ്രസ്ഥാനത്തെ വിജയപ്രദമാക്കണമെന്നു കർത്താവിൽ അഭ്യർത്ഥിക്കുന്നു.

സംഭാവന ചെയ്തിട്ടുള്ളവരോടു പ്രത്യേകം നന്ദി ഈ സന്ദർഭത്തിൽ രേഖപ്പെടുത്തുകയും അവരുടെ അനുഗ്രഹത്തിനുവേണ്ടി പ്രാർത്ഥിക്കയും ചെയ്യുന്നു.

---

കൊല്ലത്തു വന്നിറങ്ങി. സബറീശോ കൊല്ലം പട്ടണം സ്ഥാപിച്ച ഏ. ഡി. 825-ലാണു മലയാളവർഷം തുടങ്ങിയതു്. ഏ.ഡി 825-ൽ സബറീശോ കൊല്ലത്തു തരീസാപള്ളി പണിയിച്ചു. കേരളചക്രവർത്തിയായ സ്ഥാണുരവിയുടെ പ്രതിനിധികളായ പുന്നത്തല, പൂലക്കുടി മുതലായ ഇടപ്രഭുക്കന്മാരുടെ സാന്നിദ്ധ്യത്തിൽ ആണു വേണാട്ടുരാജാവായ കൊല്ലം അയ്യൻ തരീസാപള്ളിക്കു രണ്ടുസെററു ചെമ്പുപട്ടയത്തിൽ കായലിനും കടലിനും മദ്ധ്യേ വിശാലമായ സ്ഥലവും, സിവിൽ ക്രിമിനൽ അധികാരങ്ങളോടുകൂടി ഏതാനും വെള്ളാളരെയും, ഈഴവരെയും സേവകരായും നിശ്ചയിച്ചു രേഖപ്പെടുത്തിക്കൊടുത്തതു്."

ഇപ്പോൾ കോട്ടയത്തു് ഇരിക്കുന്ന തകിടുകൾ ചെറുതു മൂന്നും വലുതൊന്നും; തിരുവല്ലായിലിരിക്കുന്ന ചെറിയ തകിടുകൾ രണ്ടും ഉൾപ്പെടെ ആറു തകിടുകൾ തിരുവിതാംകൂർ ബ്രിട്ടീഷ് റസിഡണ്ടായിരുന്ന കർണ്ണൽ മക്കാളി ഗവമ്മെൻറു റിക്കാർട്ടുകളുടെ കൂട്ടത്തിൽനിന്നും 1306-ൽ തേടിപ്പിടിച്ചു് അന്നത്തെ മലങ്കര മെത്രാപ്പോലീത്തായായ മാർ ദീവന്നാസ്യോസ് ഒന്നാമനെ ഏല്പിച്ചു. അക്കാലത്തു മലങ്കരെ സഞ്ചരിച്ചിരുന്ന ഡാക്ടർ ബുക്കാനാൻ ഈ തകിടുകളിലെ ലിഖിതത്തിൻെറ പ്രതിരൂപം ചെമ്പുതകിടുകളിൽ കൊത്തിച്ചു ശീമയിൽ കൊണ്ടുപോയി കെയിംബ്രിഡ്ജ് സർവ്വകലാശാലയ്ക്കു സമ്മാനിച്ചു. അവ ഇന്നും സർവ്വകലാശാലാ ലൈബ്രറിയിൽ ഉണ്ടു്.

മലയാളത്തെ ക്രിസ്ത്യാനികളുടെ അമൂല്യനിധിയായ ഈ ചെമ്പേടുകളെപ്പററി പല പാശ്ചാത്യപണ്ഡിതന്മാരും പൌരസ്ത്യപണ്ഡിതന്മാരും വളരെക്കാലം മുമ്പുമുതലേ പ്രബന്ധങ്ങൾ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. എന്നു മാത്രമല്ല വൈസ്രോയി ഗവർണർമാർ മുതലായ വലിയ ആളുകളും, പണ്ഡിതന്മാരും ഈ ചെമ്പേടുകൾ സന്ദർശിച്ചിട്ടുമുണ്ടു്. ഇത്രയും ലോകപ്രസിദ്ധി ഡമ്പാദിച്ച ചെമ്പേടുകൾ വേറെയുണ്ടോ എന്നു സംശയമാണു്.

# മാർത്തയുടെ സഹോദരി മറിയയും മഗ്ദലക്കാരത്തി മറിയയും ഒരാളോ, രണ്ടുപേരോ ?

(ഫാദർ കെ. ഡേവിഡു് ബി. ഏ. ബി. ഡി.)

ഇതിനെക്കുറിച്ചു പല വാദങ്ങളും മുമ്പു നടന്നിട്ടുണ്ടു്. ഇപ്പോഴും നടക്കുന്നതായി അറിയുന്നുമുണ്ടു്. ഇവരെക്കുറിച്ചു വേദപുസ്തകത്തിൽ നിന്നു് എന്തെല്ലാം നമുക്കു ഗ്രഹിക്കുവാൻ കഴിയുന്നു എന്നു നോക്കാം.

## മാർത്തയുടെ സഹോദരി മറിയാം.

മാർത്തയുടെ സഹോദരി മറിയയെക്കുറിച്ചു മൂന്നുപ്രാവശ്യം വേദപുസ്തകത്തിൽ പ്രസ്താവിക്കുന്നുണ്ടു്. 1) ലൂക്കോ. 10:38-42 മാർത്ത കർത്താവിനെ സൽക്കരിക്കാൻ ബദ്ധപ്പെട്ടുകൊണ്ടിരുന്നപ്പോൾ മറിയ കർത്താവിന്റെ കാൽക്കലിരുന്നു തിരുവചനം കേട്ടുകൊണ്ടിരുന്ന സന്ദർഭം. 2) ലാസറിനെ ഉയിർപ്പിക്കുവാൻ കർത്താവു് എഴുന്നെള്ളിയപ്പോൾ അവന്റെ കാൽക്കൽ വീണു കരയുന്നതു്. യോഹ. 11:28-32. (3) കർത്താവു ബഥാന്യായിൽ ലാസറിന്റെ വീട്ടിൽ ഭക്ഷണത്തിനിരിക്കുമ്പോൾ, തന്റെ കഷ്ടാനുഭവത്തിനു് ആറുദിവസം മുമ്പു്, തന്റെ തൃപ്പാദത്തെ തൈലംപൂശുന്നതു്. യോഹ. 12:1-8, മത്താ. 26:7-16, മർക്കോ. 14:3-11.

കർത്താവിനെ തൈലംപൂശി എന്നു പറയുന്ന മേല്പറഞ്ഞ മൂന്നു വേദഭാഗങ്ങളും (യോഹ. 12:1-8, മത്താ. 26:7-16, മർക്കോ. 14:3-11) എടുത്തു പരിശോധിക്കാം. മത്തായിയിലും മർക്കോസിലും കൊടുത്തിരിക്കുന്ന വൃത്താന്തങ്ങൾ തമ്മിൽ കാര്യത്തിൽ വലിയ വ്യത്യാസങ്ങളില്ല. (a) സംഭവം ബഥാന്യയിൽ കുഷ്ഠരോഗിയായ ശിമോന്റെ വീട്ടിൽവച്ചു നടക്കുന്നു. b) യേശു ഭക്ഷണത്തിനിരിക്കുന്നു. (c) പരിമളതൈലം തലയിൽ ഒഴിക്കുന്നു (d) ഈ പാഴ്ചെലവു് എന്തിനു്, ഇതു വിററു പണം ദരിദ്രർക്കു കൊടുക്കുന്നതു് ഏറെ നന്നായിരുന്നല്ലോ എന്നു ശിഷ്യന്മാർ പറയുന്നു. (e) അവൾ നന്നായി ചെയ്തു. ദരിദ്രർ എപ്പോഴും നിങ്ങളുടെ അടുക്കലുണ്ടു്. എന്റെ ശവസംസ്ക്കാരത്തിനായി അവൾ ഇതു ചെയ്തു. സുവിശേഷം പ്രസംഗിക്കുന്നിടത്തെല്ലാം അവളുടെ നാമം ഓർക്കപ്പെടും എന്നിങ്ങനെ കർത്താവു ശിഷ്യന്മാരോടു പറഞ്ഞു. ഇങ്ങനെ പ്രധാന ഭാഗങ്ങളിലെല്ലാം മത്തായിയും മർക്കോസും തമ്മിൽ യോജിക്കുന്നുണ്ടു്. യോഹന്നാന്റെ വൃത്താന്തത്തിൽ ചില വ്യത്യാസങ്ങൾ കാണുന്നുണ്ടെങ്കിലും സംഭവം ഒന്നുതന്നെയാണെന്നു് ഊഹിക്കുന്നതിനു ധാരാളം ന്യായം കാണുന്നുണ്ടു് തമ്മിലുള്ള വ്യത്യാസങ്ങൾ (1) സംഭവം നടന്നതു ബഥാന്യയിൽവച്ചുന്നല്ലാതെ ഏതുവീട്ടിൽവെച്ചു് എന്നു യോഹന്നാൻ പറയുന്നില്ല, കുഷ്ഠരോഗിയായ ശിമോന്റെ വീട്ടിൽവച്ചു് എന്നു മത്തായി പറയുന്നു. (2) കാലിൽ പൂശി എന്നു യോഹന്നാൻ പറയുന്നു; തലയിൽ എന്നല്ല. (3) തലമുടികൊണ്ടു തുവർത്തി എന്നു യോഹന്നാൻ ക്രുത്യമായി പറയുന്നു. (4) ശിഷ്യന്മാർ എന്നതിനു യഹൂദസ്കറിയോത്തു ചോദ്യംചെയ്യുന്നതായിട്ടാണു യോഹന്നാന്റെ പ്രസ്താവന. (5) ഒരു സ്ത്രീ തൈലം പൂശി എന്നു മത്തായി പറയു

---

## സംഭാവനലിസ്റ്റ്.

| | രൂപാ |
|---|---|
| ഇലഞ്ഞിക്കൽ മിസ്സസ് ഈ. ജെ. ജോൺ | 100 |
| ഏവരത്തു കിഴക്കേതിൽ പ്ലാന്റർ മാത്തുക്കുട്ടി | 50 |
| ഒരുസമുദായഭക്തൻ പോസ്റ്റൽവഴി M.O. | 6 |
| വയലിറക്കത്തു വി. ജി. തോമ്മസ് | 5 |
| വള്ളക്കാലിൽ ജോർജ്ജുകുട്ടി B.A B.L. | 5 |
| തുണ്ടത്തിൽ മാത്യുത്തരകൻ | 3 |
| വടക്കേ അററത്തു ശ്രീമതി കുഞ്ഞമ്മ | 5 |
| മി. പി. എം. മാത്യു, എടത്വാ | 2 |
| നിരണത്തെപ്പുരയ്ക്കൽ ശോശാമ്മ വറുഗീസ് | 2 |

(ബാക്കി അടുത്തതിൽ)

മാനേജർ, പഴ്യമ്പള്ളിൽ ദാവീദുകത്തനാർ.

മ്പോൾ തൈലം പൂശിയതു മറിയ ആണെന്നു യോഹന്നാൻ പ്രസ്താവിക്കുന്നു. കർത്താവിന്റെ ഉത്തരം എല്ലാററിലും മിക്കവാറും ഒന്നുതന്നെയാണു്. ബഥാന്യായിൽ ഏതു വീട്ടിൽവച്ചു് ഈ സംഭവം നടന്നു എന്നു യോഹന്നാൻ തെളിച്ചു പറയാത്തതുകൊണ്ടു് (യോഹ. 12:2) മറിയം തൈലം പൂശിയതു കുഷ്ഠരോഗിയായ ശിമോന്റെ വീട്ടിൽവച്ചായിരിക്കണം. അഥവാ മാർത്തയുടെ വീട്ടിൽവച്ചാണു് ഈ സംഭവം നടന്നതെങ്കിൽ കുഷ്ഠരോഗിയായ ശിമോൻ പക്ഷെ. മാർത്തയുടെ പിതാവോ, ഭർത്താവോ ആയിരുന്നു എന്നു വിചാരിക്കുന്നതിനും തെററില്ല. തലയിലും കാലിലും പക്ഷെ പൂശിയതായിരിക്കാനും ഇടയുണ്ടു്. കാൽക്കലിരുന്നു ധ്യാനിക്കുകയും കാൽക്കൽ വീണു കരയുകയും ചെയ്തവൾ കാലിൽ തൈലം പൂശി കർത്താവിനെ ബഹുമാനിച്ചു എന്നു ചിന്തിക്കുന്നതിൽ തെററില്ല. തലയിൽ തൈലം ഒഴിക്കുകയും പുരട്ടുകയുമാണു സാധാരണ പതിവു്. ആ സംഗതി മത്തായിയും മർക്കോസും ചേർത്തിട്ടുള്ളതുകൊണ്ടു് അവർ വിട്ടുപോയ സംഗതി, കാലുകൂടെ പൂശിയതായിട്ടാണു പിന്നീടു പുസ്തകം രചിച്ച യോഹന്നാൻ, എഴുതിച്ചേർത്തു എന്നും വിചാരിക്കാം. ഇനിയും മഗ്ദലമറിയയെക്കുറിച്ചുള്ള ഭാഗങ്ങൾ പരിശോധിക്കാം.

## മഗ്ദലക്കാരി മറിയാം.

ഇവൾ തീബേറിയോസ് പട്ടണത്തിനു മൂന്നുമൈൽ വടക്കുപടിഞ്ഞാറായി സ്ഥിതിചെയ്തിരുന്ന മഗ്ദല എന്ന പട്ടണക്കാരിയായിരിക്കണം. ഇവളെക്കുറിച്ചു് ആദ്യം വായിക്കുന്നതു ലൂക്കാ. 8:2-ലാണു്. കർത്താവിനെ വസ്തുവകകൾകൊണ്ടു ശുശ്രൂഷിക്കുകയും അശുദ്ധാത്മാക്കളിൽനിന്നും രോഗത്തിൽനിന്നും സൌഖ്യം പ്രാപിക്കയും ചെയ്ത സ്ത്രീകളുടെ കൂട്ടത്തിൽ മഗ്ദലമറിയയെ ഉൾപ്പെടുത്തിയിരിക്കുന്നു. ഏഴു ഭൂതങ്ങൾ അവളിൽനിന്നു വിട്ടുപോയതായും അവിടെ പറയുന്നു. മർക്കോ. 16:9-ൽ ഏഴുഭൂതങ്ങളെ പുറപ്പെടുവിച്ച മഗ്ദലക്കാരി മറിയയ്ക്കു കർത്താവു് ഉയിർത്തശേഷം ഉടനെ വെളിപ്പെട്ടതായി പ്രസ്താവിക്കുന്നു. കർത്താവിനെ ക്രൂശിക്കാൻ കൊണ്ടുപോയപ്പോൾ ദൂരത്തുനിന്നു സൂക്ഷിച്ചുകൊണ്ടിരുന്ന സ്ത്രീകളിൽ ഇവൾ ഉൾപ്പെടുന്നു. മത്താ 27:56, കർത്താവിനെ കബറടക്കിയ സ്ഥലം അവൾ മനസ്സിലാക്കുന്നു. മർക്കോ 15.47. കബറിൽ സുഗന്ധദ്രവ്യങ്ങൾ ഇടുവാൻ സുഗന്ധദ്രവ്യങ്ങൾ വാങ്ങിക്കൊണ്ടു വെളുപ്പിനെ കബറിങ്കലേക്കു് അവൾ പോകുന്നു. യോഹ. 20:1 ഉയിർത്ത ഉടനെ കർത്താവു് അവൾക്കു വെളിപ്പെടുന്നു. മർക്കോ. 16:9. താൻ ഉയിർത്തകാര്യം ശിഷ്യന്മാരോടു പറവാൻ ദൂതൻ ആജ്ഞാപിക്കുകയും അവൾ പോയി വിവരം അവരെ ഗ്രഹിപ്പിക്കുകയും ചെയ്യുന്നു. യേശുവിനെ കണ്ടിട്ടു തോട്ടക്കാരനായിരിക്കുമെന്നു് അവൾ സംശയിക്കുന്നു. തന്നെ തൊടരുതെന്നു യേശു അവളോടു് ആജ്ഞാപിക്കുന്നു. യോഹ. 20:17.

മഗ്ദലക്കാരി മറിയയെക്കുറിച്ചു വേദപുസ്തകത്തിൽ കൊടുത്തിരിക്കുന്ന വിവരങ്ങൾ മേല്പറഞ്ഞവയാണു്. മേൽ വിവരിച്ച വൃത്താന്തങ്ങൾ നോക്കിയാൽ ലാസറിന്റെ സഹോദരി മറിയയെക്കുറിച്ചു കൊടുത്തിരിക്കുന്ന വൃത്താന്തങ്ങളുമായി യാതൊരു സാമ്യവുമില്ലെന്നു കാണാവുന്നതാണു്. ഏതെങ്കിലും സാമ്യം ഉണ്ടാകുന്നതു പാപിയായ സ്ത്രീയും മഗ്ദലനമറിയയും ഒരാളാണെന്നുള്ള സങ്കല്പനയിലാണു്. മഗ്ദലനമറിയയും പാപിയായ സ്ത്രീയും ഒരാളാണെന്നുള്ള ഉപദേശമാണു സുറിയാനിസഭയ്ക്കുള്ളതു്. മഗ്ദലനമറിയത്തിൽനിന്നു പുറത്താക്കി എന്നു പറയുന്ന ഏഴു ഭൂതങ്ങൾ മരണകരമായ അവളുടെ പാപങ്ങളാണെന്നു സഭ വ്യാഖ്യാനിക്കുന്നു. തന്റെ ഭയങ്കര പാപങ്ങളെല്ലാം പൊറുത്തു തന്നെ അനുഗ്രഹിച്ച കർത്താവിനോടുള്ള അവളുടെ ഭക്തി പാരവശ്യപ്രകടനങ്ങളും അതിൽ കർത്താവിനുള്ള സന്തോഷവും പ്രകടമാകുന്ന സന്ദർഭങ്ങളായിട്ടാണു് കർത്താവിനെ തൈലംപൂശുന്ന ചരിത്രം സഭ വ്യാഖ്യാനിക്കുന്നതു്.

അങ്ങനെയെങ്കിൽ പാപിയായ സ്ത്രീയും മാർത്തയുടെ സഹോദരി മറിയയും ഒരാളോ എന്നു് ഇനിയും നോക്കാം. പാപിയായ സ്ത്രീയെക്കുറിച്ചു വിവരിക്കുന്നതു ലൂക്കോ. 7:36 മുതലാണു്. അവിടെ കൊടുത്തിരിക്കുന്ന വിവരണം എന്താണു്. 1) ശിമോൻ എന്ന ഒരു

പരീശന്റെ ഭവനത്തിൽ കർത്താവു ഭക്ഷണത്തിനിരിക്കുന്നു. (2) ഒരു പാപിയായ സ്ത്രീ അവളുടെ കണ്ണുനീരുകൊണ്ടു കർത്താവിന്റെ കാൽ കഴുകുന്നു. (3) അവളുടെ തലമുടികൊണ്ടു കർത്താവിന്റെ കാൽ തുടയ്ക്കുന്നു. (4) കാൽ അവൾ ചുംബിക്കുന്നു. (5) അവൾ കൊണ്ടുവന്ന പരിമളതൈലംകൊണ്ടു് അവന്റെ കാൽ അവൾ പൂശുന്നു. (6) ശിമോൻ അസുഖം പ്രദർശിപ്പിക്കുന്നു. 7) കർത്താവു് അവളുടെ പ്രവൃത്തിയെ നീതീകരിക്കുകയും അവളുടെ പാപങ്ങൾ മോചിച്ചു് അവളെ സമാശ്വസിപ്പിക്കയും ചെയ്യുന്നു. "നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചു സമാധാനത്തോടെ പോക" എന്നു കർത്താവു കല്പിക്കുന്നു.

മാർത്തയുടെ സഹോദരി മറിയം കർത്താവിനെ തൈലം പൂശിയ വൃത്താന്തവുമായി ചില സാമ്യം ഇതിനുണ്ടു്. സാമ്യങ്ങൾ—1) രണ്ടും ശിമോന്റെ വീട്ടിൽവച്ചു നടന്നു (2 കാലിൽ എണ്ണ പൂശുന്നു. (3) തലമുടികൊണ്ടു കാൽ തുടയ്ക്കുന്നു. (4) ഭക്തിയുടെ പ്രകടനമായി രണ്ടുപേരും പ്രവർത്തിക്കുന്നു ഇങ്ങനെ ചുരുക്കം ചില സാമ്യങ്ങൾ കാണുന്നുണ്ടെങ്കിലും രണ്ടും തമ്മിലുള്ള വ്യത്യാസങ്ങൾ വളരെ അധികമാണു്. രണ്ടും ഒരു സംഭവവിവരണമാണെന്നു വിശ്വസിക്കാൻ പാടില്ലാത്തവണ്ണം വ്യത്യാസങ്ങൾ അത്ര അധികമുണ്ടു്.

1) ഒന്നു് പരീശനായ ശിമോനും മററതു കുഷ്ഠരോഗിയായ ശിമോനുമാണു്.(2) സംഭവം നടന്ന എന്നു പറയുന്നതു രണ്ടും രണ്ടു രാജ്യത്താണു്. പാപിയായ സ്ത്രീ തൈലം പൂശുന്നതു ഗലീലയിൽവച്ചും മററതു യഹൂദിയായിലെ ബഥാന്യായിൽവച്ചും അത്രെ (3)സ്ത്രീകൾ രണ്ടും രണ്ടുതരത്തിലുള്ളവരാണു്. ഒന്നു് കുപ്രസിദ്ധയായ ഒരു സ്ത്രീ മററതു കർത്താവു സ്നേഹിച്ച ഒരു സ്ത്രീ(യോഹ. 11:5)ലാസറിന്റെ സഹോദരി മറിയം. ലാസറിന്റെ സഹോദരി ഏതെങ്കിലും കാലത്തു വഷളായി ജീവിച്ചിരുന്ന എന്നു ഊഹിക്കുന്നതിനു ന്യായംകാണുന്നില്ല. നേരെമറിച്ചു് അവളെക്കുറിച്ചുള്ള പ്രസ്താവനകൾ വായിച്ചാൽ കർത്താവിനെ ചെറുപ്പംമുതലെ സ്നേഹിച്ചു ഭക്തിയിൽ വളർന്നുവന്ന ഒരാളാണെന്നു മാത്രമെ തോന്നുകയുള്ളു. (4) രണ്ടു സംഭവങ്ങളിൽനിന്നും രണ്ടും പാഠങ്ങളാണു കർത്താവു ചൂണ്ടിക്കാണിക്കുന്നതു്. ഒന്നു്, വളരെ പാപങ്ങൾക്കു പരിഹാരം ലഭിച്ചവൾ നന്ദിസൂചകമായി പ്രകടമാക്കുന്ന സ്നേഹപാരവശ്യം. മററതു്, കർത്താവിന്റെ കഷ്ടാനുഭവത്തിനു മുമ്പു ശവസംസ്കാരസൂചനയായി തന്നോടുള്ള സ്നേഹംമൂലം പ്രേരിതമായി ചെയ്യുന്ന അഭിഷേകം ദരിദ്രന്മാരെ സഹായിക്കുന്നതിനു സമമായ ഒരു പ്രവർത്തനമാണു തന്നെ സുഗന്ധം പൂശുന്നതു് എന്നു കർത്താവു ചൂണ്ടിക്കാണിക്കുന്നു. 5) രണ്ടു സംഭവങ്ങളും നടന്നതായി പ്രസ്താവിക്കുന്ന സന്ദർഭങ്ങൾ തമ്മിൽ വളരെ അന്തരമുണ്ടു്. പാപിയായ സ്ത്രീ കർത്താവിനെ തൈലം പൂശുന്നതു തന്റെ പരസ്യശുശ്രൂഷ തുടങ്ങി അധികം കഴിയുന്നതിനു മുമ്പാണു് ബഥാന്യാ മറിയം തന്നെ പൂശുന്നതു തന്റെ കഷ്ടാനുഭവത്തിനു് അല്പം മുമ്പു മാത്രമാണു്. യോഹ. 11: 2-ൽ പറയുന്ന കാര്യം 12:3-ൽ പറയുന്ന കാര്യംതന്നെ മുൻകൂട്ടി സൂചിപ്പിക്കുന്നതായിട്ടുവേണം എടുക്കാൻ.

ബഹുമാനവും സ്നേഹവും ഉള്ള ആളുകളെ സുഗന്ധതൈലം പൂശുക എന്നുള്ളതു യഹൂദന്മാരുടെ ഇടയിൽ നടപ്പിലിരുന്ന ഒരു കാര്യമാണു്. അതുകൊണ്ടു രണ്ടു സ്ത്രീകൾ, കർത്താവിനോടുള്ള സ്നേഹാധിക്യംകൊണ്ടു തന്നെ രണ്ടുപ്രാവശ്യം, രണ്ടു സ്ഥലത്തുവച്ചു്, സുഗന്ധതൈലം പൂശി ബഹുമാനിച്ചു എന്നും സ്നേഹം പ്രകടമാക്കി എന്നും ചിന്തിക്കുന്നതുകൊണ്ടു യാതൊരു തെററുമില്ല. അഞ്ചപ്പംകൊണ്ടും ഏഴപ്പംകൊണ്ടും വലിയ ഒരു ജനസമൂഹത്തെ തീററി എന്നു പറയുന്നതു രണ്ടും ഒരു സംഭവമാണെന്നു ചിലർ വാദിക്കുന്നതുപോലെ മാത്രമെ ലാസറിന്റെ സഹോദരി മറിയാമും മഗ്ദലക്കാരത്തി മറിയാം അഥവാ പാപിയായ സ്ത്രീയും ഒരാളാണെന്നു വാദിക്കുന്നതു പരിഗണിക്കേണ്ടതുള്ളു.

# വാർത്തകളും കുറിപ്പുകളും

## സമാധാന കമ്മററിക്കാർ

മലങ്കരസഭയിൽ സമാധാനമുണ്ടായി കാണ്മാനുള്ള ആഗ്രഹത്തിൽ ചെറുപ്പക്കാരുടെ ഇടയിൽ ഒരു സംഘടന രൂപീകരിക്കപ്പെട്ടിട്ടുണ്ടല്ലോ. ടി സംഘടനയിൽനിന്നും പ്രത്യേകം നിയമിക്കപ്പെട്ടിട്ടുള്ള ഒരു ഡെലിഗേഷൻ പ്രസിഡണ്ടു മി. ററി. എം. ചാക്കോയുടെ നേതൃത്വത്തിൽ കഴിഞ്ഞ കർക്കടകം 30-ാംതീയതി പഴയസിമ്മനാരിയിൽ എത്തി വി: കാതോലിക്കാബാവാ തിരുമേനിയെ സന്ദർശിക്കയും സമാധാനപരമായ വിഷയങ്ങളെപ്പററി സംസാരിക്കയുമുണ്ടായി. തിരുമനസ്സിലെ അഭിപ്രായങ്ങൾ അവർക്കു തൃപ്തികരവും പ്രോത്സാഹജനകവുമായിരുന്നു എന്നാണു് അറിയുന്നതു്.

## അനുശോചനയോഗം

മി. കെ. കെ. തോമ്മസിന്റെ നിര്യാണത്തിൽ അനുശോചിക്കുന്നതിനായി പുതുപ്പള്ളി ഇംഗ്ലീഷ് ഹൈസ്കൂളിൽവച്ചു കർക്കടകം 26-ാംതീയതി നി.വ.ദി.ശ്രീ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ ഒരു അനുശോചനയോഗം കൂടിയും ഹൈസ്കൂൾ ഹെഡ്മാസ്റ്റർ മി. വി.സി.മാത്യു ബി.ഏ.എൽ.റ്റി-യുടെ സ്വാഗതപ്രസംഗാനന്തരം അദ്ധ്യക്ഷൻ തിരുമേനിയും റവ: ഫാദർ എം കെ ജോസഫ് ബി. ഏ, സമുദായ ഡെ. സെക്രട്ടറി മി. പി. എൻ. നൈനാൻ ബി. ഏ. എന്നിവരും പരേതന്റെ സമുദായസേവനത്തെപ്പററിയും ജീവിതനൈർമ്മല്യത്തെപ്പററിയും ശ്രദ്ധേയങ്ങളായ പ്രസംഗങ്ങൾ ചെയ്തു. മി. എം. ഐപ്പ് ബി. ഏ. എൽ. ററി-യുടെ കൃതജ്ഞതാപ്രകടനത്തിനു ശേഷം യോഗം സമംഗളം പിരിഞ്ഞു.

## പട്ടംകൊട

വി. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു് ഈമാസം 19-ാംതീയതി നിരണംപള്ളിയിൽവച്ചു ദിവ്യശ്രീ മട്ടയ്ക്കൽ ജോർജ്ജ് ശെമ്മാശ്ശൻ (നിരണം) കശ്ശീശാപട്ടവും, ദിവ്യശ്രീ വേങ്ങൽ വി. ഐ. ജോർജ്ജ് ശെമ്മാശ്ശൻ (നെടുമ്പ്രം) മ്ശമ്ശോനോ പട്ടവും നൽകിയിരിക്കുന്നു.

## നവപൂജാർപ്പണം

ദിവ്യശ്രീ മട്ടയ്ക്കൽ ജോർജ്ജ് കത്തനാർ അവർകളുടെ നവപൂജാർപ്പണം ഈമാസം 20-ാംതീയതി വി. കാതോലിക്കാബാവാ തിരുമനസ്സിലെ സാന്നിധ്യത്തിൽ നിരണംപള്ളിയിൽവച്ചു നടന്നിരിക്കുന്നു.

## തിയോളജിക്കൽ സിമ്മനാരി

സിറിയൻ തിയോളജിക്കൽ സിമ്മനാരി ഈമാസം 13-ാംതീയതി അടച്ചിരിക്കുന്നു. കന്നി [illegible]-ാംതീയതിവരെ അവധിയുണ്ടായിരിക്കുന്നതാണു്.

## സൺഡേസ്കൂൾ അദ്ധ്യാപകയോഗം

പുതുപ്പള്ളി സെൻറർ സൺഡേസ്കൂൾ അദ്ധ്യാപകയോഗം ജനറൽ സെക്രട്ടറി ഫാദർ കെ. ഡേവിഡിന്റെ അദ്ധ്യക്ഷതയിൽ പൊങ്ങന്താനം പള്ളിയിൽവച്ചു മിഥുനം 13-ാംതീയതി നടന്നിരിക്കുന്നു. മി. കെ. കെ. ജോൺ ബി ഏ എൽ ററി-യുടെ മാതൃകാക്ലാസ്സും കാതോലിക്കാസ്ഥാപനത്തെപ്പററി അദ്ധ്യക്ഷന്റെ ഒരു ക്ലാസ്സും ഉണ്ടായിരുന്നു. അദ്ധ്യാപകന്മാർക്കു് ഉച്ചഭക്ഷണവും കാപ്പിയും പള്ളയിൽനിന്നും നൽകി.

---

## ഒരു തിരുത്തൽ

കഴിഞ്ഞലക്കം മാസികയിൽ മലയായിലേക്കു കടന്നുവന്ന ഞങ്ങളെ സഹായിക്കണമേ എന്ന ലേഖനത്തിൽ കൂടുതൽ ആളുകൾ കോലാലംപൂർ എന്ന സ്ഥലത്താണുള്ളതു്. ഇവിടെനിന്നും 250 മൈൽ ദൂരത്തിൽ ജോഹൂർ എന്ന സ്ഥലത്തും കുറച്ചുപേർ ഉണ്ടു് എന്നതു് "കൂടുതൽ ആളുകൾ കോലാലംപൂർ എന്ന സ്ഥലത്താണുള്ളതു്. ഇവിടെനിന്നും 250 മൈൽ ദൂരത്തിൽ" എന്നു ചേർത്തു വായിക്കണം. ജോഹൂർ സിംഗപ്പൂരിനു വളരെ അടുത്തു കിടക്കുന്ന സ്ഥലമാണു്.

# The Malankara Sabha.

License No. 475 dated 11 th April 1946 -- Reg. No- T- 141.

## വിജ്ഞാപനം

| | |
|---|---|
| വരിസംഖ്യ മുൻകൂർ ഒരാണ്ടേയ്ക്കു് | 3 0 0 |
| തപാൽ | 3 8 0 |
| ഒററപ്രതി | 0 4 0 |

വരിസംഖ്യ മാനേജർ "മലങ്കര സഭാ മാസിക"—സുറിയാനി സിമ്മനാരി—കോട്ടയം എന്ന മേൽവിലാസത്തിൽ അയയ്ക്കേണ്ടതാണു്.

സമുദായാംഗങ്ങളുടെ ശ്രദ്ധയിൽപ്പെടുന്ന വാർത്തകളും, ചെറുകഥകളും, കവിതകളും, സഭയുടെ വിശ്വാസാചാരങ്ങൾ, കുടുംബജീവിതം, സ്ത്രീസമാജങ്ങൾ, യുവജനസമാജങ്ങൾ, സണ്ടേസ്കൂൾ പ്രവർത്തനം ഇവയെ പ്രതിപാദിക്കുന്ന ഉത്തമലേഖനങ്ങളും ക്ഷണിച്ചുകൊള്ളുന്നു.

ലേഖനങ്ങൾ തലേമാസം 25-ാംതീയതിക്കകം കിട്ടത്തക്കവിധത്തിൽ "പത്രാധിപർ, മലങ്കരസഭാമാസിക സുറിയാനിസിമ്മനാരി-കോട്ടയം" എന്ന മേൽവിലാസത്തിൽ അയയ്ക്കേണ്ടതാണു്.

---



---

Printed at the Town Press, Kottayam, and Published by the Rev. Fr. T. C. Jacob,
Manager, Syrian Seminary, Kottayam.